# വിദ്യാഭിവർദ്ധിനി

പുസ്തകം 4 ലക്കം 9

1125 ചിങ്ങം



# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൪ { ൧൧൨൫ ചിങ്ങം } ലക്കം ൯

## ഗാന്ധിസൂക്തങ്ങൾ.

പുഷ്പത്തിൽ നിന്നു മണം ഏതുപ്രകാരം വേർപെടുത്താൻ കഴിയുന്നില്ലയോ അപ്രകാരംതന്നെ അഹിംസയിൽനിന്നും സത്യത്തെ വേർപെടുത്താൻ കഴികയില്ല. സത്യവും അഹിംസയും ഒരു നാണയത്തിന്റെ രണ്ടു ഭാഗംപോലെയാണു്. സത്യം എന്ന ദേവാലയത്തിൽ പോകേണ്ടതു് അഹിംസ എന്ന പാതയിൽ കൂടിയാണു്.

*        *        *        *        *        *

നമ്മുടെ ഭരണാധികാരികൾ ചെയ്യുന്നതു് നമ്മുടെ അഭിപ്രായത്തിൽ തെററാണെങ്കിൽ ആ അഭിപ്രായം രാജ്യദ്രോഹമായി ഗണിച്ചാൽ പോലും അവരെ അറിയിക്കേണ്ടതു് ധർമ്മമാണെന്നു തോന്നിയാൽ നിങ്ങൾ രാജ്യദ്രോഹംതന്നെ സംസാരിക്കണമെന്നു ഞാൻ ഉൽബോധിപ്പിക്കുന്നു. എന്നാൽ അതിന്റെ ഫലം അനുഭവിക്കാനും നിങ്ങൾ സന്നദ്ധരായിരിക്കണം.

*        *        *        *        *        *

വിദ്യാഭ്യാസം കൈവേലകളിലൂടെ നടത്തപ്പെടുമ്പോൾ മാത്രമേ ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ഉന്നമനം ഏററവും എളുപ്പത്തിൽ സാദ്ധ്യമാവൂ.

*        *        *        *        *        *

വിപുലമായ സ്വത്തുള്ള ഒരാൾ അതുമുഴുവൻ തന്റെ വകയാണെന്നു് വിചാരിച്ചുകൂടാ. അഭിമാനകരമായ ഉപജീവനത്തിനുമാത്രമേ അവകാശമുള്ളു. ബാക്കിമുഴുവൻ സമുദായത്തിന്റെ വകയാണു്.

*        *        *        *        *        *

കാലം എപ്പോഴും ദുരിതം അനുഭവിക്കുന്നവരുടെ ഭാഗത്താണു്. കാരണം മർദ്ദനം കാലം ചെല്ലുന്തോറും അധികമധികം വെളിച്ചത്താകുന്നു. മർദ്ദിക്കുന്നവരല്ല, മർദ്ദനം സഹിക്കുന്നവരാണു് അവസാനം വിജയികളാകുന്നതു്.

*        *        *        *        *        *

ഈശ്വരന്റെ നിശ്ചയങ്ങൾ മാററുവാൻ ആക്കും സാധിക്കുന്നതല്ല. അതിനെ അറിയുവാൻ ശ്രമിക്കുകയാണു് നാം ചെയ്യുന്നതു്. അതിന്റെ ആഴം കണ്ടെത്തിയവർ ആരുമില്ല.

*        *        *        *        *        *

ബോധനപംക്തി,

# ജീവിതനാടകത്തിൽ അദ്ധ്യാപകൻെറ വിവിധവേഷങ്ങൾ.

(പന്തളം—രാഘവപ്പണിക്കർ.)

പ്രപഞ്ചം ഒരു നാടകവേദിയാണെന്നും മനുഷ്യരെല്ലാം അതിലെ നടന്മാരാണെന്നും മററുംമററും പാശ്ചാത്യപണ്ഡിത മഹാകവിയായ ഷേക്സ്പീയർ ഏററവും ഭംഗിയായി വിവരിച്ചിട്ടുണ്ടല്ലോ. അതുപോലെ ഒരു അദ്ധ്യാപകൻ ജീവിതനാടകത്തിൽ ചില പ്രത്യേക വേഷങ്ങൾ എടുത്തു് അവയെല്ലാം തൃപ്തികരമായി അഭിനയിച്ചു് ഒടുവിൽ "ശരിയായിക്കളിതീർന്നു നട്ടവനാ"യി രംഗത്തുനിന്നു പിരിഞ്ഞുപോകുന്നതിനു ചുമതലപ്പെട്ടവനാണു്. 'ജോൺ ആഡംസ്' എന്ന പണ്ഡിതൻ അദ്ധ്യാപകൻ എടുക്കേണ്ട വേഷങ്ങളെപ്പററി വളരെ സരസമായി വിവരിച്ചിട്ടുണ്ടു്. അദ്ദേഹം നിർദ്ദേശിച്ചിട്ടുള്ള ചില പാട്ടുകളെപ്പററിയാണു് അടിയിൽ വിവരിക്കുന്നതു്.

1. ഒരു വായനക്കാരൻ.

ഒരു അദ്ധ്യാപകൻ ധാരാളം പുസ്തകങ്ങൾ വായിച്ചു് സാമാന്യപരിജ്ഞാനം പുലത്തുന്നതിൽ ഉത്സുകനായിരിക്കണം "പാരായണം മനുഷ്യനെപ്പരിപൂർണ്ണനാക്കും." എന്നുള്ള ബെയ്ക്കൻെറ ആദർശം ഏററവുംആദരണീയമായ ഒന്നാണെന്നുള്ളവസ്തുത അദ്ധ്യാപകൻ വിസ്മരിച്ചുകളയരുതു്. സാധാരണയായി മിക്കവിദ്യാലയങ്ങളിലും ലൈബ്രറികൾ ഏപ്പെടുത്തീട്ടുള്ളതു് അദ്ധ്യാപകന്മാരുടെയും അദ്ധ്യേതാക്കളുടെയും വിജ്ഞാനപോഷണത്തിനാണെന്നു പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ. അദ്ധ്യാപനകലയുടെ വിജയം അദ്ധ്യേതാക്കളിൽ ശ്രദ്ധ (Interest) വളത്തുന്നതിലാണു്. അതിനു് അദ്ധ്യാപകനു സാധിക്കണമെങ്കിൽ അയാൾ ധാരാളം ഗ്രന്ഥങ്ങൾ വായിച്ചു് വിജ്ഞാനം സമ്പാദിച്ചിരിക്കുകതന്നെവേണം. അദ്ധ്യാപനത്തെ സംബന്ധിച്ചു് നൂതനമായ പ്രമാണങ്ങളും രീതികളും സുഗ്രാഹ്യമായിരിക്കണമെങ്കിൽ അതിനു് വായനകൂടാതെ ഒരിക്കലും സാദ്ധ്യമല്ല. അദ്ധ്യാപകൻ എപ്പോഴും പഠിച്ചുകൊണ്ടിരിക്കുന്ന ഒരാളായിരിക്കണം. (The teacher should always be a learner) പഠിപ്പിക്കുമ്പോൾ പ്രായേണ ഗുരുനാഥൻ നല്കാറുള്ള ഉദാഹരണങ്ങളും മററും പുസ്തകവായനകൊണ്ടു് പല അവസരങ്ങളിലായി സമ്പാദിച്ചിട്ടുള്ളവയായിരിക്കണം. അപ്രകാരം ഗ്രന്ഥപാരായണംകൊണ്ടു സമാജ്ജിക്കപ്പെടുന്ന പരിജ്ഞാനം അദ്ധ്യാപകൻെറ വിജ്ഞാനഭണ്ഡാരത്തിലെ കരുതൽ ധനമായിവേണം വിചാരിക്കുവാൻ.

൨. ഒരു എഴുത്തുകാരൻ.

(ലേഖകൻ) വായനപോലെതന്നെ അതിപ്രധാനമായ ഒന്നാണു് എഴുത്തു്. എഴുതിഫലിപ്പിക്കുവാനുള്ള പാടവം ഒരു അദ്ധ്യാപകനു് ഇല്ലെന്നുവന്നാൽ അതിൽപ്പരം ഒരു ന്യൂനത വേറെ എന്താണുള്ളതു്? എഴുത്തും വായനയും മററും പഠിപ്പിക്കുന്ന ഒരാളാണല്ലോ അദ്ധ്യാപകൻ. അയാൾ ലേഖനവിദ്യയിൽ പിന്നോക്കമാണെന്നു വന്നാൽ അതു് ഒട്ടും ക്ഷന്തവ്യമല്ലതന്നെ. അദ്ധ്യാപനകലയുടെ ഉദയകാലത്തു് സ്കോട്ടു്ലണ്ടു് മുതലായ ചില രാജ്യങ്ങളിൽ ഗുരുനാഥന്മാർ തന്നെ പുസ്തകങ്ങൾ എഴുതി ശിഷ്യസമൂഹത്തെ പഠിപ്പിച്ചതായി അറിയപ്പെട്ടിട്ടുണ്ടു്. അദ്ധ്യാപനവൃത്തിയിൽ നല്ല തഴക്കവും പഴക്കവും സിദ്ധിച്ചിട്ടുള്ള ഗുരുനാഥന്മാർ എഴു

തുന്ന പാഠ്യപുസ്തകങ്ങൾ മററുള്ളവരുടെ കൃതികളെ അപേക്ഷിച്ചു് ബാലവിദ്യാർത്ഥികൾക്കു കൂടുതൽ പ്രയോജനകരമായിരിക്കുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. നേരേമറിച്ചു് "നമുക്കും കിട്ടണം പണം" എന്ന മുദ്രാവാക്യത്തെമാത്രം മുറുകെപ്പിടിച്ചു് പാഠ്യപുസ്തകങ്ങൾ എഴുതുന്നതായാൽ അവ പഠിപ്പിക്കുന്നതിനും പഠിക്കുന്നതിനും നിർഭാഗ്യം നേരിടുന്ന അദ്ധ്യാപകാദ്ധ്യേതാക്കളുടെ ദുർദ്ദശയേ എത്രതന്നെ ശപിച്ചാലും അതു് അധികമായിപ്പോകുന്നതല്ല. പുസ്തകങ്ങൾ രചിച്ചില്ലെങ്കിലും ലേഖനവിദ്യയിൽ അദ്ധ്യാപകൻ ഒരിക്കലും അവഗണിക്കപ്പെടാൻ ഇടയാകരുതു് എന്നുമാത്രം ഓർത്തിരുന്നാൽ മതിയാകും.

### 3. പ്രഭാഷകൻ.

പറഞ്ഞു ഫലിപ്പിക്കുന്നതിനും ശ്രോതാക്കളുടെ ശ്രദ്ധയെ നേർവഴി നയിക്കുന്നതിനും സാമർത്ഥ്യമില്ലാത്ത അദ്ധ്യാപകൻ ശിഷ്യഗണത്തെ ആകർഷിക്കുന്നതിനു എത്രമാത്രം പ്രാപ്തനായിരിക്കുമെന്നു ചിന്തിക്കേണ്ടതാണു്. സൗമ്യമായ സ്വരത്തിൽ മിതമായും സ്ഫുടമായും സംസാരിക്കാൻ അദ്ധ്യാപകനു സാധിക്കുമെങ്കിൽ അതു് ഒരു വലിയ അനുഗ്രഹംതന്നെയായിരിക്കും. "ഒരു അദ്ധ്യാപകനെപ്പോലെ സംസാരിക്കുക"എന്നാണു് അഭിജ്ഞന്മാർ പറയുന്നതു്.

ഭക്തനായ ഹനുമാന്റെ ഭാഷണം കേട്ടു് സന്തുഷ്ടനായ ശ്രീരാമൻ,
"പശ്യസഖേ! വടുരൂപിണം ലക്ഷ്മണ!
നിശ്ശേഷശബ്ദശാസ്ത്രമനേനശ്രുതം
ഇല്ലോരപശബ്ദമെങ്ങുമേ വാക്കിങ്കൽ,
നല്ലവൈയാകരണൻ വടുനിർണ്ണയം"
എന്നും ലങ്കയിൽവച്ചു് പവനസുതന്റെ മധുരവചനം കേട്ടു് പത്മാലയാദേവി,
"ഋതമൃജുമൃദുസ്ഫുടവർണ്ണവാക്യം തെളി-
ഞ്ഞിങ്ങനെചൊല്ലുന്നവർ കുറയും ഭൂലോകം"
എന്നും, അഭിപ്രായപ്പെട്ടതായി രാമായണത്തിൽ വിവരിച്ചിരിക്കുന്നു.

ആകയാൽ ഒരു നല്ല പ്രഭാഷകൻകൂടി ആയിരിക്കേണ്ട അദ്ധ്യാപകനു് ഹനുമാന്റെ ആകർഷകമായ പ്രഭാഷണ ചാതുര്യം ഒരു ചിന്താവിഷയമായി പരിലസിക്കുമാറാകട്ടെ!

### 4. വിദ്വാൻ (Scholar)

അദ്ധ്യാപകൻ വിദ്വാനായിരിക്കണം. അയാൾ നാനാവിഷയങ്ങളിലും അപാരമായ പാണ്ഡിത്യം സമ്പാദിക്കാൻ ശ്രമിക്കേണ്ടതാണു്.

"കാൽവിദ്യയും മുക്കാൽ തട്ടിപ്പും"കൊണ്ടു കഴിച്ചുകൂട്ടാതെ വിജ്ഞാനസമ്പാദനത്തിൽ അയാൾ സദാ ജാഗരൂകനായിരിക്കണം. "എന്റെ ഇത്രയും കാലത്തെ അഭ്യസനംകൊണ്ടു ഞാൻ ഗ്രഹിച്ചിട്ടുള്ള തത്വം ഒന്നുമാത്രമാണു്. അതു് ഞാൻ കേവലം അജ്ഞനാണെന്നുള്ളതത്രെ" എന്നാണു് സോക്രട്ടീസ് പറഞ്ഞിട്ടുള്ളതു്.

"നാം കടൽതീരത്തു കേവലം ഭംഗിയുള്ള ചിപ്പികളോ സാമാന്യം മനോഹരമായ കളുകളോ അവിടവിടെ ശേഖരിച്ചു വിഹരിക്കുന്ന വെറും കുട്ടികൾ മാത്രമാകുന്നു. എന്നാൽ നമ്മുടെ മുൻപിൻ സ്ഥിതിചെയ്യുന്ന വിശാലമായ വിജ്ഞാനസമുദ്രത്തിന്റെ അടിയിൽ കിടക്കുന്ന അനർഘരത്നങ്ങൾ നമുക്കു കാണപ്പെടാൻ കഴിഞ്ഞിട്ടില്ല. എന്നു സുപ്രസിദ്ധ ഗണിതശാസ്ത്രജ്ഞനും തത്വചിന്തകനുമായിരുന്ന സർ, ഐസക്ക്ന്യൂട്ടൻ പ്രസ്താവിച്ചിട്ടുള്ള വസ്തുതയും സ്മരണീയമാണു്.

മഹാവിജ്ഞാനിയും ഭക്തശിരോമണിയുമായിരുന്ന ശ്രീരാമകൃഷ്ണപരമഹംസർ "ഞാൻ മടയന്മാരിൽവച്ചു ഏററവും മടയനാകുന്നു." എന്നു് അരുളിച്ചെയ്തിട്ടുണ്ടു്. വിജ്ഞാനികളായിരുന്ന മഹത്തുക്കൾ ആരും തന്നെ അവരുടെ പാണ്ഡിത്യം കൊണ്ടു തൃപ്തരായിരുന്നില്ല എന്നു മുകളിൽ പറഞ്ഞ ഉദാഹരണങ്ങൾ സാക്ഷ്യം വഹിക്കുന്നു. ആകയാൽ അദ്ധ്യാപകന്മാർ തങ്ങൾ കരസ്ഥമാക്കീട്ടുണ്ടെന്നു അഭിമാനിക്കുന്ന അല്പ ജ്ഞാനംകൊണ്ടു സംതൃപ്തരാകാതെ ഉപര്യുപരി പാണ്ഡിത്യം സമ്പാദിച്ചുകൊണ്ടിരിക്കുകതന്നെ വേണം.

### 5. സഞ്ചാരി.

അദ്ധ്യാപകൻ ഒരു സഞ്ചാരിയായിരിക്കണം. എന്നു പറഞ്ഞാൽ അയാൾ പഠിപ്പി

ക്കാനുള്ളകാലം നഷ്ടപ്പെടുത്തി നാടോടിയായി അലഞ്ഞുതിരിയണമെന്നു് അതിനു അർത്ഥമില്ല. വിശ്രമാവസരങ്ങളിൽ എത്രമാത്രം സഞ്ചരിക്കാമോ അത്രമാത്രം സഞ്ചരിച്ചു അറിവു വർദ്ധിപ്പിക്കണം. പല മാതിരി ആളുകളെപ്പററിയും, സ്ഥലങ്ങളെപ്പററിയും മററും നൂതനമായ അറിവുലഭിച്ചുകൊണ്ടിരിക്കുന്നതിനു സഞ്ചാരംകൊണ്ടു സാധിക്കുന്നതാണു്. അതുകൊണ്ടു സംസ്കാരവും ഹൃദയവികാസവും സിദ്ധിക്കും. “രാജ്യം നമ്മുടെ അദ്ധ്യാപകന്മാരുടെ ഉപയോഗത്തിനു് മേല്പുരയില്ലാത്ത ഒരു ക്ലാസ്സുമുറിയും ദിവ്യമായ ഒരു കാഴ്ചബംഗ്ലാവുമായിരിക്കണം” എന്നാണു് റസ്കിൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് “അലഞ്ഞുനടക്കുന്ന മണ്ടൻ വീട്ടിൽ കുത്തിയിരിക്കുന്ന മണ്ടനേക്കാൾ മിടുക്കനായിരിക്കും” എന്നു് ഒരു ചൊല്ലുണ്ടല്ലോ “വീടിനു പുറത്തിറങ്ങാതെ ജീവിക്കുന്ന ചെറുപ്പക്കാർക്കു് അതിനനുസരണമായ ബുദ്ധിവിലാസമേ ഉണ്ടായിരിക്കയുള്ളു.” എന്നാണു് ഷെയ്ക്സ്പീയർ പറഞ്ഞിട്ടുള്ളതു്.

(Home Keeping youths have eves homely wits-Shakes-pere)

6. പൊതുക്കാര്യങ്ങളിൽ ഇടപെടാത്തവൻ.

പൊതുക്കാര്യപ്രസക്തി ഒരു അദ്ധ്യാപകനു് ഒരിക്കലും അഭിലഷണീയമല്ല അതു് കൃത്യനിർവഹണത്തിനു നിശ്ചയമായും ബാധകമായിരിക്കും. ഒരു അദ്ധ്യാപകൻ അദ്ധ്യാപകവൃത്തിയെ മനസാ കർമ്മണാ വാചാ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നപക്ഷം അയാൾ മററു കാര്യങ്ങളിൽ ഒരിക്കലും ഏർപ്പെടുന്നതല്ല. ഒരിക്കൽ രണ്ടുപേർ തമ്മിൽ ഇപ്രകാരം ഒരു സംഭാഷണം ഉണ്ടായി.

ഒന്നാമൻ:—ഹേ! നിങ്ങൾക്കു ഇപ്പോൾ എന്താണു് ജോലി?

രണ്ടാമൻ:—അദ്ധ്യാപനം.

ഒന്നാമൻ:—ഞാനും ഒരു സ്കൂൾമാസ്ററർ ആയിരുന്നു എന്നാൽ എനിക്കു് ഒരു നല്ല ജോലി കിട്ടിയപ്പോൾ ഞാൻ അദ്ധ്യാപകവൃത്തി ഉപേക്ഷിച്ചു കളഞ്ഞു.

ഈ സംഭാഷണത്തിൽനിന്നു് ഒരു സംഗതി മനസ്സിലാക്കാനുണ്ടു്. “ഒരു നല്ല ജോലി കിട്ടിയപ്പോൾ” എന്നു പറഞ്ഞ മാന്യൻ അദ്ധ്യാപനകലയെ എത്രമാത്രം സ്നേഹിച്ചിരുന്നു എന്നു ചിന്തിക്കുക. അത്തരക്കാർ ഏതു പ്രവർത്തനത്തിലും പങ്കു കൊള്ളും അതു കുററവുമല്ല. എന്നാൽ അതു് ഒരു ഉത്തമനായ അദ്ധ്യാപകനു് ഒരിക്കലും യോജിച്ചതല്ല.

7. മനഃശാസ്ത്രപണ്ഡിതൻ.

“ആദ്യമായി അദ്ധ്യേതാവിനെപ്പററി പഠിക്കുക. പിന്നീടു ബോധനം നല്കുക”എന്ന ബുദ്ധമതതത്വം ഒരു അദ്ധ്യാപകനു് ഏററവും അനുകരണീയമായ ഒരു ആദർശമാകുന്നു. അയാൾ തന്നെപ്പററിത്തന്നെയും വേണ്ടവിധം പഠിക്കേണ്ടതായിട്ടുണ്ടു്. വിവിധസ്വഭാവികളും പല പ്രായക്കാരുമായ കുട്ടികളുടെ മനസ്സിൻെറ സ്ഥിതിഗതികളെപ്പററി അദ്ധ്യാപകൻ ശരിയായി ഗ്രഹിച്ചിരിക്കണം. അപ്രകാരം ചെയ്യാതെ ബോധനത്തിനു കാപ്പുകെട്ടിയിറങ്ങുന്ന ഒരു ഗുരുനാഥൻ ‘മരമറിയാതെ കൊടിയിടുന്ന’ കർഷകനുതുല്യം പരിഹാസ്യനായി ഭവിക്കും.

8. പൗരൻ.

അദ്ധ്യാപകൻ രാജ്യത്തെയും രാജാവിനെയും നിഷ്കളങ്കമായി സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്ന ഒരു ഉത്തമ പൗരനായിരിക്കണം. ഭാവിപൗരന്മാരെ രൂപീകരിക്കുന്ന ഏററവും മഹത്തായ കൃത്യം നിറവേററാനുള്ള അദ്ധ്യാപകനു് ഒരു പൗരനു് ഉണ്ടായിരിക്കേണ്ട ഉൽകൃഷ്ടഗുണങ്ങളില്ലെങ്കിൽ അയാൾ തൻെറ പരിപാവനമായ കൃത്യത്തിൽ എങ്ങനെ വിജയം നേടും? ഈ ഗുണങ്ങളുടെ അഭാവത്തിൽ അദ്ധ്യാപനകലയുടെ ലക്ഷ്യം നിശ്ശേഷം തെററിയതായി വിചാരിച്ചുകൊള്ളണം. ജനസാമാന്യത്തിനു് ഒരു അദ്ധ്യാപകനെപ്പററി ശരിയായ മതിപ്പും വിശ്വാസവും ഉണ്ടായിരിക്കത്തക്കവിധത്തിൽ അയാൾ വർത്തിക്കണം. കൃത്യവിലോപം വരുത്തുന്നവനും ഉത്തമ മനസ്സാക്ഷിയില്ലാത്തവനുമായ ഒരു അദ്ധ്യാപകൻ നിശ്ചയമായും ഒരു ഉത്തമ പൗരനല്ലതന്നെ.

9. ചിത്രകാരനും നടനും.

അദ്ധ്യാപകൻ ഒരു ചിത്രകാരനും നടനും കൂടി ആയിരിക്കണം. ചില സന്ദർഭങ്ങളിൽ

ചില പ്രത്യേകസംഗതികളെ ചിത്രീകരിച്ചും അഭിനയിച്ചും കാണിക്കുന്നതിനുള്ള പ്രാഗത്ഭ്യം അയാൾക്കുണ്ടായിരിക്കണം. "സന്ദർഭോചിതമായ സാമർത്ഥ്യപ്രകടനം വിജയകരമായ ബോധനത്തിൻെറ പ്രധാനഘടകമാണല്ലൊ." ചിത്രീകരണം, അഭിനയം മുതലായവ സാമർത്ഥ്യപ്രകടനങ്ങളെ സഹായിക്കുകതന്നെ ചെയ്യും.

## 10; ഉത്തേജകൻ. (Stimulator)

മന്ദബുദ്ധികളായ ബാലികാബാലന്മാരുടെ സിരകളെക്കൂടി തട്ടിയുണർത്തത്തക്ക വചോവിലാസവും മനോധർമ്മവും ഒരു അദ്ധ്യാപകനു ഉണ്ടായിരിക്കണം. അപ്രകാരമുള്ള അദ്ധ്യാപകൻെറ മുമ്പിൽ വിദ്യാർത്ഥികൾ അലസരോ അശ്രദ്ധരൊ നിരുന്മേഷരോ ആയി കാണപ്പെടുകയില്ല.

## 11. വിനോദരസികൻ.

അദ്ധ്യാപകൻ ഇടയ്ക്കിടയ്ക്കു മിതമായ നേരംപോക്കുകളും ഫലിതങ്ങളും പ്രയോഗിക്കണം. അയാൾ ക്രൂരനായി, സംഹാരരുദ്രനായി, ഗാംഭീര്യത്തോടുകൂടി കഴിഞ്ഞുകൂടുന്നതു ഒരിക്കലും വിഹിതമല്ല. കുട്ടികൾക്കു ഉന്മേഷം വളർത്തുന്നതിനു തമാശയും ആവശ്യമാണു്. "ഉന്മേഷം നശിച്ചാൽ സർവ്വവും നശിച്ചു" എന്നല്ലേ പ്രമാണം.?

പഴയ കുടിപ്പള്ളിക്കൂടം "ആശാന്മാർ" വലിയ ഗംഭീരന്മാരും ക്രൂരന്മാരും ആയിരുന്നു. വിനോദം എന്നാൽ എന്തെന്നുപോലും അവർ അറിഞ്ഞിരിക്കാനിടയില്ല. അറിഞ്ഞോ അറിയാതെയോ എപ്പോഴെങ്കിലും ഗുരുനാഥൻ ഒന്നു ചിരിച്ചുപോയാൽ ആ ദിവസം ഒരു 'സുദിന'മായിത്തന്നെ ശിഷ്യസമൂഹം കരുതുമായിരുന്നു. "കോപിച്ചു കണ്ണുകൾ ചുഴററി ഗുരുപ്രവീരൻ മേവുന്ന" നാളുകൾ ദുർദ്ദിനങ്ങളായും അവർ പരിഗണിച്ചുവന്നു.

ഒളിവർഗോൾഡ്സ്മിത്തിൻെറ "ഗ്രാമദേശികനു" കുറെയൊക്കെ നേരമ്പോക്കുകൾ ഉണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ആ ഗ്രാമദേശികൻെറ നേരമ്പോക്കുകളിൽ വിദ്യാർത്ഥികൾ കൂടക്കൂടെ സന്തോഷം പ്രകടിപ്പിച്ചു ചിരിക്കാറുണ്ടായിരുന്നു. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിനു് പല തമാശകളും ഉണ്ടായിരുന്നു എന്നു കവി വിവരിച്ചുകാണുന്നു. (Full oft they laughed with counterfeited glee, At all his jokes, for many a joke had he) എന്നാൽ അതും അവസരം കണ്ടു മാത്രമേ പ്രയോഗിക്കാറുണ്ടായിരുന്നുള്ളൂ.

"ഒരു അദ്ധ്യാപകനു് കൃത്യനിർവ്വഹണത്തിൽ വിജയം ഉണ്ടാകണമെങ്കിൽ അയാൾ പഠിപ്പിക്കുന്ന വിഷയത്തെപ്പററി ശരിയായ ജ്ഞാനവും വിനോദപ്രകടനത്തിലുള്ള വാസനയും ഉണ്ടായിരിക്കണം" എന്നു് ലണ്ടൻ നഗരത്തിലെ സുപ്രസിദ്ധനായ ഒരു പ്രഥമാദ്ധ്യാപകൻ ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. ഒരു അദ്ധ്യാപകൻ പുഞ്ചിരി തൂകുന്നതിനു കഴിവുള്ളവനായിരിക്കണം. "പുഞ്ചിരി തൂകുന്ന അദ്ധ്യാപകൻ സുസമ്മതനായിത്തീരുന്നു" എന്നതു് ശരിയായ ഒരു വസ്തുതയാണു്. എന്നാൽ പുഞ്ചിരി ഏതുതരത്തിലുള്ളതു് എന്നുള്ളതിലാണു അതിൻെറ യഥാർത്ഥമായ രഹസ്യം സ്ഥിതിചെയ്യുന്നതു് 'കാർഡിനൽ മെഴ്സിയർ' എന്ന ഗുരുനാഥൻ ഒരിക്കലും വിദ്യാർത്ഥികളോടു കർശനമായി പെരുമാറിയിരുന്നില്ല. അദ്ദേഹത്തിനു് സദാ ഒരു പുഞ്ചിരിയുണ്ടായിരുന്നു. അതുകൊണ്ടു് ശിഷ്യസമൂഹത്തിൻെറ സ്നേഹബഹുമാനാദികൾ സമാർജ്ജിക്കാൻ ആ അദ്ധ്യാപകനു കഴിഞ്ഞിട്ടുണ്ടു്.

(തുടരും)

# കലിവൈഭവം.

(തുടൎച്ച)

വടക്കുംകൂർ രാജരാജവൎമ്മ രാജാ.)

പലകൃത്രിമങ്ങളുളവിൽ ചെലുത്തിയും
വിലതാഴ്ന്നവസ്തുവിനു തോറമേററിയും
ചരലവാക്കുകൊണ്ടവനെയും മിരട്ടിയും
ഖലരാംവണിക്കുകൾ ഹരിച്ചുതേധനം. 27

ചതികൊച്ചുകുട്ടികളിലുംവയോധിക-
സ്ഥിതിപൂകുവോരിലുമുയൎന്നിതൊപ്പമായ്
മതിയിൽ ജനത്തിനിഹവിത്തമൊന്നുതാൻ
മതിയെന്ന ദുൎമ്മതമിയന്നു നിൎഭരം. 28

കലഹപ്പിശാചിനു കളിക്കുവാൻധരാ-
തലമേതുദേശവുമതീവരംഗമായ്
കൊലയക്രമങ്ങൾ പലരുംചെൻകൊള്ളനി-
സ്തുലമാഹവാദിയുമുയൎന്നു പാരിതിൽ. 29

കൊടിയോരധൎമ്മരുചിമൂത്തവൻ ജയ-
ക്കൊടിപൊക്കിനാട്ടുകലിയന്നടക്കവേ
അടിയേ ജനങ്ങളുടെ നീതികൗതുകം
പൊടിയായിവിസ്മൃതിയിലാണ്ടു ശാസ്ത്രവും.

നൃപരിൽ ജനത്തിനുഭയം കുറഞ്ഞു,ത-
ദ്വിപരീതമാംവഴി ചരിച്ചിതേവനും;
കൃപ, ദൈവഭക്തി, അറിവാത്മചിന്ത, നൽ
തപമെന്നിവയ്ക്കുടവിയായിതാശ്രയം. 31

അരുതാത്തതെന്നു ബുധർ സന്ത്യജിപ്പതാ-
മൊരുപാപസഞ്ചയമതീവചെയ്യുവാൻ
പെരുതാഢ്യരാം നരരുമുദ്യമിച്ചുവൻ
വിരുതോടുധൎമ്മരുചിതാഴ്ന്നിതേവനും. 32

കുടി, മാംസഭുക്തി,യബലയ്ക്കുകീഴിലു-
ള്ളടിമപ്രവൃത്തി, മൃഗയാതികൗതുകം
അടി, വെട്ടു,കുത്തു,കൊല,ചൂതു,കൊള്ളയി-
പ്പടിയക്രമങ്ങൾ കളിയാടിയെങ്ങുമേ. 33

ഋതുചക്രവിഭ്രമണവൃത്തിയിങ്കല-
ന്നതുലംക്രമക്കുറവുതട്ടി ദുൎഗ്ഗം;
അതുമല്ല, തദ്ഗ്രഹശുഭസ്ഥിതിക്കു മി-
പ്പുതുകാലശക്തിയിലുദിച്ചു വൈകൃതം. 34

ഉലകിങ്കൽ നല്ലമഴവേണ്ട കാലമ-
ങ്ങലഘുഗ്രഹൎമ്മപരിപീഡവാച്ചിട്ടും
ജലമാളിടാതെതരു സസ്യരാജിതൻ
നിലനഷ്ടമായി കൃഷിയും തഥാവിധം. 35

ഇലവീണുകൊമ്പുകളുണങ്ങി മങ്ങി ന-
ന്മലരുംഫലങ്ങളുമിയന്നിടാതെയായ്
തുലയററനാശമുളവായ് തരുക്കൾതൻ
കുലമാകവേതുവിപതിച്ചു നിഷ്പ്രഭം. 36

അതിദാഹമാൻ ചിറകുംകൊഴിഞ്ഞുദുഃ
സ്ഥിതിപൂണ്ടുതോയമൊരിടത്തു മെന്നിയേ
ഗതികെട്ടു പക്ഷികൾ ബലംതകൎന്നുപാ-
രിതിൽവീണു ജീവനെവെടിഞ്ഞു സങ്കടാൽ.

പണമെത്രനല്കിടുകിലും പയസ്സുതൻ
കണവുംലഭിപ്പതിനു വൻപ്രയാസമായ്
ഗുണമാകവേ വിരളമായ ഭൂമിയിൽ
തൃണവും മുളയ്ക്കുവതസാദ്ധ്യമട്ടിലായ്. 38

ഖരവിയോടുവേനലു വിളങ്ങിടേണ്ടനാൾ
ചെവിപൊട്ടിടുംപടി കടുസ്വനത്തോടും
ദിവിമേഘപംക്തികൾ നിറഞ്ഞുവൃഷ്ടിയാൽ
വിവിധം വിനാശമുളവാക്കി മേൽക്കുമേൽ.

മലയും മറിക്കുമതുമട്ടവൻ ബലം
കലരുന്നകാററുകടുതായടിച്ചുടൻ
ഉലകിൽതരുക്കളെ മുറിച്ചുവീഴ്ത്തിയാ-
കുലഭാവമുല്ക്കടമുയൎത്തിയെങ്ങുമേ. 40

സ്വമതിപ്രമാദമദമത്സരാംഗനാ-
ഭ്രമമോഹരൂപപടുസൈന്യശക്തിയാൽ
ശമധീദമാദിരിപുപംക്തിയെത്തദാ-
വിമഥിച്ചുനാട്ടുകലിരാട്ടടക്കിനാൻ. 41

വെടി,ചീട്ടു,ചൂതു,മതഗൎഹണം,പെരും
കുടി,ദൈവനിന്ദ,പശുവിപ്രഹിംസയും
വെടിയേണ്ടവൃത്തികൾ വളൎന്നുഭൂപർതൻ
പിടിയിങ്കൽനിന്നു വഴുതീജനങ്ങളും. 42

(തുടരും.)

ചെറുകഥ.

# കണ്ണീരിൻെറ കത്ത്.

(പത്മസേനൻ, ചേലാട്ട്.)

സുകുച്ചേട്ടാ!

ഒരിക്കൽക്കൂടി ഞാൻ നിങ്ങളെ അങ്ങനെ തന്നെ ഒന്നു വിളിച്ചുകൊള്ളട്ടെ. ക്ഷമിക്കുക. ഞാനൊരു പതിതയാണു്. വികാരത്തിൻെറ വിളികേട്ടു് അന്ധകാരത്തിലേക്കധഃപതിച്ച ഒരു സാധു. ഈ കത്തു് ഒരു പക്ഷേ നിങ്ങൾക്കിഷ്ടപ്പെടുകയില്ലെന്നിരുന്നാലും നിങ്ങൾ ഇതു വായിക്കണമെന്നു് എനിക്കു നിർബ്ബന്ധമുണ്ടു്. ഒരു സിനിമാനടിയുടെ ജീവിതരഹസ്യങ്ങളുടെ ഏടുകളിലേക്കു്, സഹതാപസാന്ദ്രമായ നിങ്ങളുടെ ഹൃദയത്തെ കുറച്ചു നിമിഷത്തേയ്ക്കു ഞാൻ ക്ഷണിക്കുന്നു. പണവും പ്രതീക്ഷകളും പ്രേമവും അഭിലാഷങ്ങളും പൊട്ടിത്തകർന്നു് ഞാനിതാ സമുദായത്തിൻെറ മുമ്പിൽ കമിഴ്ന്നടിച്ചുകിടക്കുകയാണു്. ഇനി എൻെറ ജീവിതത്തിനു് നിയതമായ ഒരു തത്വശാസ്ത്രവുമില്ല.

സ്വാതന്ത്ര്യത്തിൻെറ വിഹായസ്സിൽ വിലാസലോലയായി പാടിപ്പറന്ന ഞാൻ ഇതാ ചിറകറ്റു വീണിരിക്കുന്നു. വിശാലമായ ലോകത്തിൻെറ ഒരു കോണിൽ സമുദായത്തിൻെറ ശാപത്തിൽ പേടിച്ചു വിറച്ചിരുന്നുകൊണ്ടു ചിന്തിക്കുകയാണു ഞാൻ. ജീവിതത്തിൻെറ കഴിഞ്ഞ ഏടുകളിലേക്കു് പശ്ചാത്താപത്തോടെ എത്തിനോക്കുകയാണു്. ഹാ! നമ്മുടെ ബാല്യകാലം! വസന്തകാലത്തിലെ കുളിർകാറ്റുപോലെ പരിലസിച്ച ആ കാലം വിസ്മൃതിയുടെ ഗഹനമായ ശൂന്യതയിൽ ഞാൻ ദർശിക്കുന്നു. അച്ഛനും അമ്മയും ഇല്ലാത്ത ഒരു കുഞ്ഞായിട്ടാണു് ഞാൻ വളർന്നതു്. എന്നാലും എനിക്കൊരു ക്ലേശങ്ങളും അനുഭവപ്പെട്ടിട്ടില്ല. അത്രയ്ക്കു കണ്ണിലുണ്ണിയായിട്ടാണു് അമ്മാവനും അമ്മായിയും എന്നെ വളർത്തിയതു്.......ദുർബ്ബലമായ വാചകങ്ങൾകൊണ്ടു് പൂർത്തിയാക്കാനാവാത്ത അനവധി ബാല്യകാലസ്മരണകൾ ഈ ദുഷിച്ചുനാറുന്ന ഹൃദയത്തിൻെറ അടിത്തട്ടിൽ കിടന്നു തിളങ്ങുന്നുണ്ടു്. ചിന്തിക്കുംതോറും വേദനിപ്പിക്കുന്ന സ്മരണകൾ.....അങ്ങനെ ആനന്ദത്തിലും ആഹ്ലാദവായ്പിലും വളർന്നു് ഞാനൊരു തരുണിയായി. ജീവിതത്തെ മധുരിപ്പിക്കുന്ന ചില സ്വപ്നങ്ങൾ എനിക്കും ഉളവായി.......ആരുടെയും പ്രേരണകൂടാതെ തന്നെ ഞാൻ എൻെറ ഹൃദയം നിങ്ങൾക്കർപ്പിച്ചു. നമ്മുടെ സ്നേഹബന്ധം വികാരത്തിൻെറ നേരിയ ഒരിഴപോലും അതിലില്ലായിരുന്നു. അകൃത്രിമങ്ങളായ രണ്ടാത്മാക്കളുടെ ഒരലിഞ്ഞുചേരൽമാത്രം........നിങ്ങളായിരിക്കും എൻെറ ഭാവിവരനെന്നു് ഞാൻ ശപഥംചെയ്തു......എന്നാൽ എവിടെയാണു ഞാനെത്തിച്ചേർന്നതു്? ആഹ്ലാദത്തിൻെറ മൂടുപടമിട്ട, വേദനിക്കുന്ന ഒരന്തരീക്ഷത്തിൽ.....എൻെറ സ്ത്രീത്വത്തിൻെറ ദൌർബ്ബല്യം, സ്വപ്നങ്ങളുടെ ഒരു പരാജയലോകത്തിലേക്കു പകച്ചോടി. എൻെറ പ്രതീക്ഷകളും പ്രതിജ്ഞകളുമെല്ലാം ചിതറിപ്പോയി.

നമ്മുടെ ജീവിതത്തെ തകർക്കുവാനുദിച്ച ആ ധൂമകേതുവിനെപ്പറ്റി ഒരു നോവുന്ന വികാരത്തോടെമാത്രമേ സ്മരിക്കുവാൻ എനിക്കു കഴിവുള്ളൂ. ആ ഫിലിംകമ്പനിക്കാർ 'ഷൂട്ടിംഗി'നു് നമ്മുടെ നാട്ടുമ്പുറത്തു വന്നതു നിങ്ങൾ ഓർമ്മിക്കുന്നുണ്ടാവുമല്ലോ? മർമ്മരമുതിർത്തുകൊണ്ടൊഴുകുന്ന പുഴകളും, പച്ചനീരാളം വിരിച്ച നെൽവയലുകളും, കവിത തുളുമ്പുന്ന ഏകാന്തമായ ഗ്രാമീണരംഗങ്ങളുമാണു് ആ ചലച്ചിത്രനിർമ്മാതാക്കളെ ആകർഷിച്ചതു്. നാഗരികപരിഷ്കാരത്തിൻെറ ബാഹ്യാഡംബരങ്ങളിൽ എൻെറ ഗ്രാമീണഹൃദയം പുളകംകൊണ്ടു.....ആ ഏകാന്തതയിൽനിന്നുമുയർന്ന ഹൃദയമോഹനമായ ഗാനത്താൽ

ഞാൻ ആകൃഷ്ടയായിപ്പോയി. ആ ഗാനം ഒഴുകിവന്ന ഗന്ധർവ്വലോകത്തിലേക്കു ഞാൻ ഓടി. നിർമ്മല സ്നേഹത്തിന്റെ പാനപാത്രം നിറച്ചുകൊണ്ടു് പിന്നിൽനിന്നു നിങ്ങളെന്നെ വിളിച്ചു. പക്ഷേ ആ ഗാനത്തിന്റെ പ്രതിധ്വനിയിൽ ഞാനതു ശ്രദ്ധിച്ചില്ല. നിരാശനായി നിങ്ങളെന്നെ നോക്കി നിശ്വസിച്ചിട്ടുണ്ടാവാം. മരുപ്പരപ്പിലെ ചലനങ്ങൾക്കു പിന്നാലെ പായുന്ന മാൻകുഞ്ഞിനെപ്പോലെ ഞാൻ നിങ്ങളിൽനിന്നു് ബഹുദൂരം അകന്നു. സ്നേഹത്തിന്റെ കൈവിളക്കും കൊളുത്തിക്കൊണ്ടു് വീണ്ടും നിങ്ങൾ എന്റെ പുറകേവന്നു. പക്ഷേ ഞാൻ ആ ഗാനാത്മകലോകത്തിൽ മറഞ്ഞുകഴിഞ്ഞിരുന്നു..........ആരുമാരുമറിയാതെയാണു് ആ സിനിമയിലെ നായകന്റെ ഭാഗം അഭിനയിച്ച ശരൽക്കുമാറിന്റെ കൂടെ ഞാൻ ഒളിച്ചോടിപ്പോന്നതു്........ഞാനൊരു ദുർബ്ബലയായപെണ്ണല്ലേ ചേട്ടാ! എന്റെ ഹൃദയത്തിന്റെ നിഗൂഢതയിൽ ഒരഭിലാഷം മറഞ്ഞുകിടപ്പുണ്ടായിരുന്നു...... ഒരുനടി! ആ നടിയും ഞാനുംതമ്മിൽ—കർത്തവ്യങ്ങളും ആദർശനിഷ്ഠകളും തമ്മിൽ ശക്തിയായിപ്പൊരുതു. അവസാനം നടിക്കു ഞാൻ കീഴടങ്ങിക്കൊടുക്കേണ്ടിവന്നു. ഹാ! ഞാനൊരു സിനിമാനടിയായാൽ ലക്ഷക്കണക്കിനു് ആരാധകർ ഈ ലോകത്തിന്റെ ഓരോ മൂലയിലും എനിക്കുണ്ടാവുമെന്നു് ഞാൻ അന്നു പൊൽക്കിനാവുകണ്ടു........അങ്ങനെഞാൻ ഒരു സിനിമാനടിയായി. ഒരു നടിയുടെ ജീവിതത്തിൽ മനുഷ്യനെ വിറകൊള്ളിക്കുന്ന കുറേ രഹസ്യങ്ങൾ ഉണ്ടായിരിക്കും. സംതൃപ്തിയിൽ പൊതിഞ്ഞ വേദനകളുടെ ചിത്രങ്ങൾ...... പ്രശസ്തിയാണു ഞാൻ ലോകത്തിൽ ഏററവും വലുതായി കരുതിയതു്. എങ്ങനെയാണു് ഞാൻ പ്രശസ്തിയാർജ്ജിച്ചതു്? നിഷ്കളങ്കമായ സ്ത്രീത്വം നശിപ്പിച്ചു്, അതേ, സംതൃപ്തിയോടെയല്ലെങ്കിലും പ്രശസ്തിക്കുവേണ്ടി സ്ത്രീത്വം വില്ക്കപ്പെടുവാൻ ഞാൻ നിർബ്ബന്ധിതയായി. സദാചാരത്തിനു മൂടുപടമിടുവാൻവേണ്ടി മാത്രം ഞാൻ ശരൽക്കുമറിനെ വിവാഹം ചെയ്തു. സർവ്വവും വിസ്മരിച്ചു് ഞാൻ അത്യുല്ലസിച്ചു. സംതൃപ്തി അഭിനയിച്ചു. എന്നാൽ ആ സംതൃപ്തിക്കപ്പുറം ഏതോ ഒരപൂർണ്ണത നിഴലിട്ടിരുന്നു.......യൌവ്വനത്തിന്റെ കൊഴിഞ്ഞുപോയ സ്വപ്നങ്ങൾ....!എന്റെ സംസാരവും നോട്ടവും പുഞ്ചിരിയും എന്നുവേണ്ട ഓരോ ചലനങ്ങളും കൃത്രിമങ്ങളായിരുന്നു. വഞ്ചനാത്മകമായ കടാക്ഷവും ആകർഷണീയമായ കടാക്ഷവും മാത്രമാണു് ഒരു നടിയുടെ സമ്പത്തു്. ഹൃദയം........അതു് ഒരു നടിക്കുണ്ടാവുകയില്ല. ഇതെന്റെ അനുഭവം എന്നെ പഠിപ്പിച്ച പരമാർത്ഥമാണു്.

ഞാൻ പലരെയും സ്വീകരിച്ചു. സൽക്കരിച്ചു.. ....എന്നാൽ അതിനു പിന്നിൽ വേദനിക്കുന്ന ഒരു സ്ത്രീ ഹൃദയം ഇഞ്ചിഞ്ചായി ഞെരിഞ്ഞുകൊണ്ടിരുന്നു. ചേട്ടാ ഞാനൊരു കൊലപാതകി കൂടിയാണെന്നറിയുമ്പോൾ നിങ്ങൾ നടുങ്ങിയേക്കാം.........ഡയറക്ടറുടെ അഭിലാഷപൂർത്തിക്കുവേണ്ടി, കേവലം പണത്തിന്റെ നാദത്തിൽ മതിമയങ്ങി, ആ സംവിധായകന്റെ ഭാര്യാപദത്തെ സ്വപ്നംകണ്ടുകൊണ്ടിരുന്ന ഞാൻ ശരൽകുമാറിനെക്കൊന്നു. കഠാരികൊണ്ടല്ല. പിന്നെയോ? സ്നേഹപൂർവ്വം തലോടിക്കൊണ്ടു്. ഞാൻ അത്ര ഭയങ്കരിയാണു്. ഡയറക്ടർ എന്നെ ഏല്പിച്ച വിഷദ്രാവകം കാപ്പിയിൽ കലർത്തി ഞാൻ ശരൽക്കുമാറിനു കൊടുത്തു. ഒരു കശാപ്പുകാരന്റെ ഹൃദയദാർഢ്യത്തോടെ, ഞാൻ ആ പ്രാണന്റെ പിടച്ചിലുകൾ നോക്കിരസിച്ചു........പ്രകാശവും പ്രതീക്ഷകളും നിറഞ്ഞ അന്തരീക്ഷത്തിലൂടെ ഞാൻ ഡയറക്ടറുടെ അടുത്തേക്കണഞ്ഞു. എന്നാൽ....നിയതിയുടെ ക്രൂരമായ ദണ്ഡനങ്ങൾക്കു മുമ്പിൽ ഞാൻ ചൂളിപ്പോയി. കനകമെന്നോർത്തു വാരിയെടുത്തതു് കനൽക്കട്ടയായിരുന്നു. പൊള്ളുന്ന കനൽക്കട്ട.........ആയിടെ കമ്പനിയിൽ ചേർന്ന ഒരു പുതിയതാരം—'പരിമള-എന്റെ സ്ഥാനം അപഹരിച്ചു കഴിഞ്ഞിരുന്നു. ഞാൻ കമ്പനിയിൽ നിന്നു് ഉടനെ പിരിഞ്ഞുപോകണമെന്നു് ഒരു നിർദ്ദേശവും........

എന്റെ പുഞ്ചിരിക്കു പ്രകാശമില്ല. വീക്ഷണത്തിനു് വശ്യതയില്ല. കൊഞ്ചലിനു മാധുൎയ്യമില്ല. തുടുത്തു ചുവന്ന കവിളുകൾ കുഴിഞ്ഞുപോയി. ചുണ്ടുകൾ വിളറി......ഉയൎന്നമാറിടം ശുഷ്കിച്ചു. അഴകും ആരോഗ്യവും ക്ഷയിച്ചുപോയി.......അവസാനത്തെ തുള്ളിയും കുടിച്ചുവററിച്ച ഒരു പാനപാത്രം. അങ്ങനെ സ്ററുഡിയോയിൽനിന്നു ഞാൻ ബഹിഷ്കൃതയായി. വികാരാധിക്യത്താൽ ഉണങ്ങിവരണ്ട ഹൃദയത്തിൽനിന്നു് പശ്ചാത്താപത്തിന്റെ നീരുറവകൾ ഊറിവരികയാണു്. പരശ്ശതം നാഴിക അകലെ വിജനമായ തെരുവിന്റെ മൂലയിൽ ഇരുന്നു കരയുകയാണു ഞാൻ. എന്റെ കരച്ചിൽ കേൾക്കുവാൻ സഹതാപം നിറഞ്ഞ ഒരൊററച്ചെവിയെങ്കിലും ഇപ്പോൾ ഉണ്ടാവുകയില്ല. ചേട്ടാ! യാതനയുടെ മുഖാവരണമിട്ടുകൊണ്ടു് ഭാവി എന്നെ തുറിച്ചുനോക്കുന്നു. എന്റെ ജീവിതത്തിലെ അവശേഷിച്ച ദിനരാത്രങ്ങൾ എങ്ങിനെയാണുകഴിച്ചുകൂട്ടേണ്ടതെന്നു് എനിക്കു നിശ്ചയമില്ല. ഞാനൊരുകളങ്കിതയാണു്. സമുദായം വെറുക്കുന്ന ഒരു വേശ്യ............... പക്ഷേ ഞാൻ ആ ജീവിതത്തെ ഒരഗ്നിപൎവ്വതംപോലെ ഭയപ്പെടുന്നു. എന്റെ മൌനമായ അനുവാദം അഭ്യൎത്ഥിച്ചുകൊണ്ടു് വേശ്യാലയങ്ങളുടെ വാതിലുകൾ തുറക്കപ്പെട്ടേയ്ക്കാം. അതിലൂടെ അകത്തുകടന്നാൽ പിന്നെ ഞാൻ നശിച്ചു......ഇരുളടഞ്ഞ ആ മുറികൾ മാദകമായ അനുഭൂതികൾ ഉൾക്കൊള്ളുന്നുണ്ടാവാം. കാലാന്തരത്തിൽ കണ്ടവരുടെ ആട്ടും തുപ്പുമേററു് തെരുവുനീളെ നടക്കുന്നതിനുള്ള അണിയറകളാണവ. അയ്യോ. ഭീകരമായ ആ സ്മരണ എന്റെ കണ്ണുകളിൽ ഇരുട്ടു കടത്തുന്നു..........

ജീവിത സമുദ്രത്തിലെ ഇരമ്പുന്ന അലകൾക്കിടയിലൂടെ ലക്ഷ്യമില്ലാതെ ഈ തോണി നീങ്ങുകയാണു്. ഒരു കൊടുങ്കാററടിച്ചാൽ എല്ലാം തകൎ........അങ്ങങ്ങകലെ നിന്നുകൊണ്ടു് അനുകമ്പയോടെ നോക്കുവാനല്ലാതെ ഇതിൽനിന്നു് എന്നെ കരകയററുവാൻ നിങ്ങൾ അശക്തനാണു്. എന്നാലും പശ്ചാത്താപവിവശയായ എന്റെ മനോവേദനയ്ക്കു് തെല്ലൊരാശ്വാസത്തിനു വേണ്ടിമാത്രം ഞാനിത്രയും കുറിച്ചതാണു്...

അശുദ്ധമാവാത്ത സ്ത്രീത്വമാണൊരു യുവതിയുടെ അമൂല്യമായ സമ്പത്തെന്നു് എനിക്കു മനസ്സിലായി. ഒരിക്കൽ കുറെ ചീഞ്ഞളിഞ്ഞ വ്രണങ്ങളും, വിശന്നുപൊരിയുന്ന വയറും പേറിക്കൊണ്ടു്, പിച്ചച്ചട്ടിയുമായി തെരുവുകളിൽ ഞാനലയുമ്പോൾ, അതിലേക്കെറിയുവാൻ ഒരു ചെമ്പുനാണയമെങ്കിലും നിങ്ങൾ സൂക്ഷിക്കുമോ.........?

കണ്ണീരോടെ—

ഇന്ദുകുമാരി.

---



---

# പുതിയ പ്രസിദ്ധീകരണങ്ങൾ!

### ഡിററക്ടീവുനോവൽ.

| | രൂ. | ണ. |
|---|---|---|
| അത്ഭുതമോഹിനി | 2 | 0 |
| കോമളനന്ദിനി | 2 | 0 |
| രാജം | 1 | 8 |
| മിന്നൽകേസരി | 1 | 4 |
| കുമാരിതങ്കം | 1 | 0 |
| കനകസുന്ദരി | 1 | 4 |
| പ്രേമപ്രദീപം | 1 | 8 |
| വിജയവീരൻ | 0 | 8 |

### സാമുദായികനോവൽ.

| | രൂ. | ണ. |
|---|---|---|
| വിവാഹം | 1 | 0 |
| ഭാരതി | 1 | 0 |
| ദേവമ്മാൾ | 0 | 8 |
| ഓമനമകൾ | 0 | 8 |
| ചന്ദ്രിക | 1 | 0 |
| റാണിമല്ലിക | 1 | 8 |
| വേലക്കാരി | 1 | 0 |
| പ്രഭുകുമാരി | 1 | 8 |
| സിനിമാനടി | 1 | 0 |
| മനോഹരി | 2 | 4 |
| രക്തബാഷ്പം | 1 | 0 |
| ലളിത | 1 | 8 |
| അമ്മായിഅമ്മ | 0 | 4 |
| അപരാധിനി | 0 | 4 |
| കല്യാണി | 0 | 6 |
| കടൽക്കള്ളൻ | 0 | 6 |
| പ്രേമസദനം | 0 | 6 |
| ജന്നത്തെ സൂത്രം | 0 | 3 |

| | രൂ. | ണ. |
|---|---|---|
| മദനഭൂഷണൻ | 0 | 5 |
| ശാരദാമ്മ | 0 | 4 |
| ശിശുപാലൻ | 0 | 4 |
| വിശ്വമോഹിനി | 0 | 4 |
| കനകമ്മ | 0 | 4 |
| അനുരാഗം | 0 | 4 |
| കുട്ടിത്തങ്കമ്മ | 0 | 12 |
| രാജേശ്വരി | 0 | 8 |
| പതിവ്രതകൾ | 0 | 6 |
| കാഞ്ചനവല്ലി | 0 | 3 |
| മാലതി | 0 | 3 |

### ഗദ്യനാടകങ്ങൾ.

| | രൂ. | ണ. |
|---|---|---|
| കുലാംഗന | 1 | 4 |
| മഹിള | 1 | 0 |
| പ്രേമയാചകി | 1 | 0 |
| അമ്മ | 0 | 12 |
| രാഗസുഷമ | 0 | 12 |
| ശാരദ | 1 | 8 |
| സഹോദരി | 1 | 0 |
| അനിയത്തി | 1 | 0 |

### ഖണ്ഡകാവ്യങ്ങൾ.

| | രൂ. | ണ. |
|---|---|---|
| സ്നേഹശൃംഖല | 0 | 8 |
| കാമുകൻെറ കണ്ണുനീർ | 0 | 6 |
| കൈരളീമുരളി | 0 | 8 |
| ഋതുസംഹാരം ഭാഷ | 0 | 6 |
| ശ്രീകൃഷ്ണവിലാസം ഭാഷ 6-ാം സർഗ്ഗം | 0 | 4 |
| മാധവി | 0 | 6 |

| | രൂ. | ണ |
|---|---|---|
| കാളിയമർദ്ദനം | 0 | 6 |
| മനോരമ | 0 | 6 |
| പൂനിലാവ് | 0 | 6 |
| കുസുമം | 0 | 6 |
| പത്മിനി | 0 | 6 |
| പത്മിനി | 0 | 3 |
| വനിതാമണി | 0 | 8 |
| രമ | 0 | 3 |
| വ്യാസോത്ഭവം | 0 | 3 |
| വിലസിയപൂവ് | 0 | 4 |
| വാമനവൃത്തം | 0 | 6 |
| നീതിസാരം ഭാഷ | 0 | 4 |
| ബാലഹാരം | 0 | 6 |
| ശൃംഗാരതിലകം ഭാഷ | 0 | 4 |
| സരസകവനങ്ങൾ | 1 | 0 |
| സാവിത്രി | 0 | 6 |

### ചെറുകഥകൾ.

| | | രൂ. | ണ. |
|---|---|---|---|
| ശൈഥില്യങ്ങൾ | 10 കഥ | 1 | 0 |
| മുതലാളി | 5 കഥ | 0 | 8 |
| മന്ദഹാസം | 5 കഥ | 0 | 8 |

### ദാമ്പത്യവും മററും.

| | രൂ. | ണ. |
|---|---|---|
| പാചകമനോരമ | 1 | 0 |
| അംഗലക്ഷണം | 0 | 8 |
| രതിരസാർണ്ണവം | 0 | 12 |
| കന്ദർപ്പചൂഡാമണി | 1 | 8 |
| മദനസാമ്രാജ്യം | 2 | 0 |
| രതിമനോരമ | 0 | 12 |
| മദനമണ്ഡലം | 0 | 8 |

**N. B.** ഒരു രൂപായിൽ കുറഞ്ഞു വി. പി. അയയ്ക്കുന്നതല്ല ഒരു രൂപായിൽ കുറഞ്ഞ പുസ്തകം വേണ്ടവർ പുസ്തകവിലയും, അഞ്ചലിൽ 5 ചക്രവും, തപാലിൽ 5 അണയും കൂടി മുഴുവൻ സംഖ്യയ്ക്കും സ്റ്റാമ്പയയ്ക്കുക

അപേക്ഷിക്കേണ്ടും മേൽവിലാസം:—

വിദ്യാരംഭം പ്രസ്സ്, & ബുക്കഡിപ്പോ,

മുല്ലയ്ക്കൽ—ആലപ്പുഴ

# ഗ്രന്ഥാവലോകനസമ്പ്രദായം.

(തുടർച്ച)

(ആർ. മാധവനെപ്പ. തുറവൂർ.)

ദുഷ്കൃതികളുടെ പ്രചാരണത്തെ തടഞ്ഞും സൽകൃതികളെ പ്രോത്സാഹിപ്പിച്ചും ഭാഷാസാഹിത്യത്തെ ആരോഗ്യകരമായ പന്ഥാക്കളിൽക്കൂടി അഭിവൃദ്ധിപ്പെടുത്തുവാൻ നിരൂപണങ്ങൾക്കുള്ള അനിഷേധ്യമായ ഈ ശക്തിയെ ഓർമ്മിച്ചുകൊണ്ടു് നമുക്കു് ഭാഷാസാഹിത്യത്തിലെ നിരൂപണസരണിയെ അല്പമൊന്നു് അഭിമുഖീകരിക്കാം.

ഗ്രന്ഥവിമർശനത്തെ രണ്ടുഭാഗമായിത്തിരിക്കാവുന്നതാണു്. അഭിജ്ഞന്മാരായ പണ്ഡിതന്മാർ ഏതെങ്കിലും ഒരു ഗ്രന്ഥത്തെപ്പററി ഖണ്ഡനമായോ മണ്ഡനമായോ രണ്ടും ഇടകലൎന്നോ ചെയ്യുന്ന നിരൂപണങ്ങൾ ഒരു കൂട്ടം. ഇത്തരം നിരൂപണങ്ങൾ ഏതെങ്കിലും ഒരു 'ലാക്കു്' വെച്ചുകൊണ്ടു് എഴുതപ്പെടുന്നവയായിരിക്കും. ഏതെങ്കിലും ഒരു പുസ്തകത്തെപ്പററി ഒരഭിപ്രായം പ്രകടിപ്പിക്കുന്നതിനോ പ്രകടിപ്പിക്കാതിരിക്കുന്നതിനോ വായനക്കാരനു് പരിപൂൎണ്ണമായി അവകാശമുള്ളതാണു്. ആ അവകാശം വെച്ചുകൊണ്ടു് എഴുതപ്പെടുന്നവയാണു് ഇത്തരം നിരൂപണങ്ങൾ. ഗ്രന്ഥകാരനോടുള്ള പ്രത്യേകസ്നേഹത്തേയോ വാത്സല്യത്തേയോകൂടി സ്മരിച്ചുകൊണ്ടാണു് നിരൂപണം തയാറാക്കുന്നതെങ്കിൽ അതു് വെറും മണ്ഡനനിരൂപണം മാത്രമായിരിക്കുകയേ ഉള്ളു. പ്രത്യേകകാൎയ്യലാഭമൊന്നുമില്ലെങ്കിൽ ആരെയെങ്കിലും കുററപ്പെടുത്തുവാൻ സാധാരണയായി ആൎക്കുംതന്നെ കൌതുകമുണ്ടാകുന്നതല്ല. ആ സ്ഥിതിക്കു് ഖണ്ഡനനിരൂപണങ്ങൾക്കു് ആരും ഉദ്യമിക്കുന്നില്ലെങ്കിൽ അതിൽ അതിശയിക്കുവാനൊന്നുമില്ലല്ലൊ. കാൎയ്യലാഭത്തെ ആധാരമാക്കി എഴുതപ്പെടുന്ന ഖണ്ഡനനിരൂപണത്തിന്റെ കഥയാണെങ്കിൽ, അതിൽ എപ്പോഴും സ്വകാൎയ്യം മുഴച്ചുകാണുമെന്നുള്ളതിനാൽ പ്രയോജനശൂന്യവുമത്രെ. ഇത്തരം സ്നേഹപ്രചോദകങ്ങളായ മണ്ഡനനിരൂപണങ്ങളേയും, പകപോക്കികളായ ഖണ്ഡനനിരൂപണങ്ങളേയും ഒഴിവാക്കിനോക്കിയാൽ എണ്ണത്തിൽ കൂട്ടാവുന്നവയായുള്ള യഥാൎത്ഥനിരൂപണങ്ങൾ ഭാഷയിൽ എത്രയെണ്ണമാണു് ശേഷിക്കുക?

പൊതുജനജിഹ്വകളെന്ന അപരാഭിധാനത്തോടുകൂടിയ പത്രങ്ങളിൽ പ്രസിദ്ധീകൃതങ്ങളാകുന്ന അഭിപ്രായങ്ങളാണു് മറെറാരുകൂട്ടം. ഇവയെപ്പററിയാണു് ഇവിടെ അല്പം ചിലതു് പ്രസ്താവിക്കുവാനുള്ളതു്.

ഏതു ഭാഷയിലെയും പ്രധാനപത്രങ്ങൾക്കു് ആ ഭാഷ ഉപയോഗിക്കുന്ന ജനങ്ങളുടെ ഇടയിൽ സുദൃഢമായ സ്വാധീനശക്തിയുണ്ടാകും. അത്തരം പത്രങ്ങളുടെ മുഖപ്രസംഗങ്ങളെ ആ ജനസാമാന്യം സന്തോഷസമേതം ആദരിക്കും. ജനങ്ങളുടെ ഇടയിലുള്ള ഭിന്നാഭിപ്രായങ്ങളെയെല്ലാം അറിഞ്ഞുകൊണ്ടു് അവയെയെല്ലാം കൂട്ടിച്ചേൎത്തിണക്കിവിടുന്ന സൎവ്വസമ്മതമാകാവുന്ന അഭിപ്രായങ്ങളാണു് പത്രാധിപപംക്തിയിൽ കാണപ്പെടുന്നതെന്നത്രെ പൊതുജനങ്ങൾ ധരിക്കുന്നതു്. മുഖപ്രസംഗങ്ങളെയും പത്രാധിപക്കുറിപ്പുകളെയും എന്നതുപോലെതന്നെ അഭിപ്രായസരണിയെയും ജനങ്ങൾ വിലമതിക്കുന്നു. ഇങ്ങനെ, ഒരു പ്രധാനപ്രസിദ്ധീകരണത്തിന്റെ അഭിപ്രായവീഥി വായനക്കാരെ ഹഠാദാകൎഷിക്കുന്നു. അതിൽക്കൂടി വെളിപ്പെടുന്ന അഭിപ്രായങ്ങളെ വായനക്കാർ അപ്പടി വിശ്വസിച്ചേക്കും. ആ സ്ഥിതിക്കു് മണ്ഡനപരമായോ ഖണ്ഡനപരമായോ നിരൂപണങ്ങൾ എഴുതുന്ന മുൻവിവരിച്ച കൂട്ടരെ അപേക്ഷിച്ചു് ഏററവും നിഷ്പക്ഷമായ ഒരു മനോഭാവം ഗ്രന്ഥവിമർശനത്തിൽ കാ

ണിക്കുവാൻ പത്രാധിപന്മാർ നിർബ്ബന്ധിതരാണു്. അതിൽ അവർ മടിക്കേണ്ട ആവശ്യവുമില്ല. എന്തുകൊണ്ടെന്നാൽ ഭാഷാപത്രങ്ങൾ വെച്ചിട്ടുള്ള നിബന്ധനകൾക്കനുസരിച്ചു് പ്രസാധകനോ ഗ്രന്ഥകാരനോ അഭിപ്രായത്തിനപേക്ഷിക്കുമ്പോൾ മാത്രമാണല്ലോ പത്രാധിപർ ഗ്രന്ഥത്തെ വിമർശിക്കേണ്ടിവരുന്നതു്. ആ ഘട്ടത്തിൽ നന്മയോ തിന്മയോ ഉള്ളതു് അതുപോലെ തുറന്നുപറയുന്നതിൽ യാതൊരു അലോക്യവുമില്ല. ആ കൃത്യം ശരിയായി നിർവ്വഹിക്കപ്പെടുന്നില്ലെങ്കിൽ അതു് ഒരുതരത്തിലും ക്ഷന്തവ്യമല്ലാത്ത കൃത്യവിലോപമല്ലേ?

സാമ്പത്തികവും, രാഷ്ട്രീയവും, വിദ്യാഭ്യാസപരവും മററുമായ പൊതുജനാഭിപ്രായത്തെ രൂപീകരിച്ചു് അതിനെ നിലനിർത്തിക്കൊണ്ടുപോകുവാൻ പത്രലോകത്തിനു് ഒരു കടമയുണ്ടല്ലോ. അതുപോലെതന്നെ സാഹിത്യത്തെ നേർവഴിക്കു നയിച്ചുകൊണ്ടുപോകുന്നതിനുള്ള ബാദ്ധ്യതയും അവക്കുണ്ടു്. അവക്കതിനു് കഴിവും ഉണ്ടു്. ഏതെങ്കിലും തരത്തിലുള്ള പ്രലോഭനങ്ങൾക്കു വശഗതരാകാതെ നിഷ്പക്ഷമായും നിഷ്കൃഷ്ടമായും ഗ്രന്ഥവിമർശനം നടത്തുന്ന പ്രസിദ്ധീകരണങ്ങളുടെ അഭിപ്രായങ്ങളെ വായനക്കാർ മാത്രമല്ല ഗ്രന്ഥകാരന്മാരും പ്രസാധകന്മാരുംകൂടി ആദരിക്കും. അങ്ങനെയുള്ള പത്രങ്ങളുടെ പ്രശംസയ്ക്കു പാത്രീഭവിക്കുന്ന പുസ്തകങ്ങൾക്കു് ആശാസ്യമായ പ്രചാരം ഉണ്ടാവുകയും ചെയ്യും. അങ്ങനെയൊരു സമ്മതി ആ പത്രത്തിനുണ്ടായിക്കഴിയുമ്പോൾ അതിന്റെ അഭിപ്രായങ്ങളെ അവഗണിച്ചു കളയുവാൻ ഒരു ഗ്രന്ഥകാരനോ പ്രസാധകനോ തയാറാവുകയില്ല. ധാരാളം പുസ്തകങ്ങൾ അഭിപ്രായത്തിനായി വന്നെത്തും. വായനക്കാക്കു വലിയ ക്ലേശംകൂടാതെ ആ പുസ്തകങ്ങളെ വേർതിരിച്ചറിയുവാൻ പത്രപംക്തികൾമൂലം സാധിക്കുകയുംചെയ്യും. ഈ വിധത്തിൽ ആലോചിച്ചു നോക്കിയാൽ ദുഷ്കൃതികളെ നശിപ്പിച്ചുകളയുന്നതിനും സൽഗ്രന്ഥങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനും ശരിയായ പത്രാഭിപ്രായങ്ങൾക്കുള്ള ശക്തി ഏററവും മികച്ചതാണെന്നു കാണാൻ കഴിയും. ആ ശക്തി വേണ്ടവിധം ഉപയോഗിക്കുവാനും അങ്ങനെ ഭാഷാസാഹിത്യത്തെ അഭിവൃദ്ധിപ്പെടുത്തുവാനും ഇന്നത്തെ നമ്മുടെ പത്രാധിപന്മാർ തയാറാകാതിരിക്കുന്നതു് ഭാഷാദേവിയുടെ ഭാഗ്യദോഷംകൊണ്ടുതന്നെയായിരിക്കണം.

നമ്മുടെ പത്രമാസികകളിലെ ഗ്രന്ഥാവലോകന സമ്പ്രദായത്തെപ്പററി ചിന്തിക്കുമ്പോൾ വളരെ ലജ്ജയും സങ്കടവും തോന്നിപ്പോകുന്നു. ഒരു എളിയ പ്രസാധകനെന്ന നിലയിൽ അഭിപ്രായപംക്തിയുമായി ബന്ധപ്പെടുവാൻ ഈ ലേഖകനു് കിട്ടിയിട്ടുള്ള അവസരങ്ങളെ അടിസ്ഥാനമാക്കിയാണു് ഈ അഭിപ്രായം ധൈര്യസമേതം പുറപ്പെടുവിക്കുവാൻ ഒരുങ്ങുന്നതു്. ഭാഷിഭിവൃദ്ധിയിൽ ഉള്ള അളവററ അഭിനിവേശംകൊണ്ടു് ഈ പരമാർത്ഥങ്ങൾ തുറന്നുപറയുവാൻ തയാറാകുന്നു എന്നല്ലാതെ, ഭാഷാപത്രങ്ങളെ അകാരണമായി അധിക്ഷേപിക്കുവാനാണു് ലേഖകൻ തയാറാകുന്നതെന്നു് വായനക്കാർ തെററിദ്ധരിക്കരുതെന്നു് ഒരപേക്ഷയുണ്ടു്.

പുസ്തകാഭിപ്രായത്തിനായി സ്ഥലം ഒഴിച്ചിടാത്ത പത്രങ്ങളോ മാസികകളോ ഒന്നും ഇല്ലെന്നുതന്നെ പറയാം. എന്നാൽ പുസ്തകങ്ങൾ വെറുതെ സമ്പാദിക്കുവാൻ ഉള്ള ഒരു നല്ലമാർഗ്ഗമായിട്ടുമാത്രമാണു് പലരും ഈ പംക്തിയെ പരിഗണിച്ചിട്ടുള്ളതു് എന്നുകൂടി പറയേണ്ടിയിരിക്കുന്നു. നിരൂപണസരണി വിജയപ്രദമാംവണ്ണം നടത്തിക്കൊണ്ടുപോകുന്നതിനുള്ള സൗകര്യത്തെ പരിഗണിച്ചു് ചില പ്രസിദ്ധീകരണങ്ങൾ, അഭിപ്രായത്തിനുള്ള പുസ്തകങ്ങളുടെ ഈരണ്ടു പ്രതികൾ അയക്കേണ്ടതാണെന്നു പരസ്യപ്പെടുത്തിക്കണ്ടപ്പോൾ എല്ലാ പത്രമാസികകളും ആ പുതിയരീതി കൈക്കൊണ്ടു. അങ്ങനെ മുൻപു് ഒരു പുസ്തകം കിട്ടിക്കൊണ്ടിരുന്നതു് ഇപ്പോൾ രണ്ടുവീതമായി. അത്തരം പത്രാധിപന്മാക്കു് ഒരൊററ വ്യവസ്ഥയേ ഉള്ളു. പുസ്തകങ്ങൾ രണ്ടുപ്രതിവീതം അയച്ചില്ലെങ്കിൽ അഭിപ്രായം പ്രസിദ്ധീകരിക്കുന്നതല്ല. രണ്ടു പ്രതിവീതം അയച്ചാൽ അഭിപ്രായം പ്രസിദ്ധീ

കരിക്കുമെന്നു വ്യവസ്ഥയില്ലതാനും. മിക്കപ്പോഴും രണ്ടുപ്രതി അയച്ചാലും ഒരു പ്രതി അയച്ചാലും ഒന്നുമയച്ചില്ലെങ്കിലും ഫലം ഒരുപോലെയിരിക്കുകയേ ഉള്ളു. അഭിപ്രായത്തിനായി രണ്ടു പ്രതിവീതം പുസ്തകങ്ങൾ രജിസ്റ്റർചെയ്തയച്ചിട്ടും അഭിപ്രായംപോയിട്ടു് പുസ്തകങ്ങൾ കിട്ടിയ വിവരംപോലും പത്രത്തിൽ പ്രസിദ്ധംചെയ്തുകാണാത്ത അനുഭവങ്ങൾ ഒട്ടേറെയുണ്ടു്. അക്കൂട്ടർക്കു് വിവരത്തിനു് ഒരെഴുത്തയച്ചാൽ മറുപടിപോലും പ്രതീക്ഷിക്കേണ്ട ആവശ്യമില്ല.

ഒരു ഉത്തമപത്രഗ്രന്ഥത്തിൽ ഒരിക്കൽ പ്രസിദ്ധം ചെയ്തിരുന്ന ഒരു വിജ്ഞാപനം ഈ അവസരത്തിൽ സ്മരണയിൽ എത്തുന്നു. അഭിപ്രായത്തിനായിക്കിട്ടുന്ന ഗ്രന്ഥങ്ങളെ രണ്ടു ഭാഗമായി തരംതിരിക്കുമെന്നും നിരൂപണാർഹങ്ങളായ ഒന്നാംതരത്തിൽപ്പെട്ട ഗ്രന്ഥങ്ങൾ മുറയ്ക്കു് വിമർശിക്കപ്പെടുമെന്നും നിരൂപണാർഹങ്ങളല്ലാത്ത രണ്ടാംതരത്തിൽ പെടുന്ന ക്ഷുദ്രകൃതികളെപ്പററി യാതൊന്നും ഗൗനിക്കുന്നതല്ലെന്നും ആണു് ആ പ്രസ്താവനയിൽ കണ്ടിരുന്നതു്. ഈ രീതിയിൽ അടങ്ങിയിരിക്കുന്ന തത്വം ഏറെക്കുറെ സ്വീകാര്യമാണു്. അഭിപ്രായത്തിനായി വന്നുചേരുന്ന അസംഖ്യം പുസ്തകങ്ങളെപ്പററിയുള്ള അഭിപ്രായങ്ങൾ പ്രസിദ്ധംചെയ്യുന്നതിനു സ്ഥലപരിമിതി പ്രതിബന്ധമായിത്തീരുമ്പോൾ ഒരു തരംതിരിവ്വു് ആവശ്യമായി വരും. പരിഗണനാർഹങ്ങളല്ലാത്ത ക്ഷുദ്രകൃതികളെ തരംതിരിച്ചു തള്ളുന്നതു് ആവശ്യമായിത്തീരുകയും ചെയ്യും. എന്നാൽ ആ അവസരത്തിൽ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ടു്. ഒന്നാംതരത്തിൽ പെടുന്ന ഒരു പുസ്തകം വല്ല കാരണവശാലും അവിസ്മൃതമായിപ്പോവുകയോ അതിൻെറ അഭിപ്രായം പ്രസിദ്ധംചെയ്യുന്നതിനു് കുറച്ചധികം കാലതാമസം നേരിടുകയോ ചെയ്താൽ, അതും രണ്ടാംതരത്തിൽ തള്ളപ്പെട്ടിരിക്കുകയാണോ എന്നൊരു സംശയത്തിനു് വകയുണ്ടാകും. ആ ആശങ്കയ്ക്കു് അവസരം നൾകുന്നതു് ശരിയല്ല. കിട്ടുന്ന പുസ്തകങ്ങളെയെല്ലാം രണ്ടുതരമായി തരംതിരിച്ചു് രണ്ടുലിസ്ററും പ്രസിദ്ധം ചെയ്യുകയും, ഒന്നാംതരത്തിൽപ്പെട്ടവയെ യഥാവസരം വിമർശിക്കുകയും ചെയ്യാവുന്നതാണു്. ഇതുകൊണ്ടു് മറെറാരു പ്രയോജനം കൂടിയുണ്ടു്. രണ്ടാംതരത്തിൽപ്പെട്ട പുസ്തകങ്ങളെപ്പററി അഭിപ്രായമൊന്നും പറഞ്ഞില്ലെങ്കിലും, കാര്യം മനസ്സിലാക്കാൻ വായനക്കാരനു് സാധിക്കുമല്ലോ.

(തുടരും)

# ബാലന്റെ പാട്ട്.

(വൈക്കം, കെ. രവിവർമ്മ)

i

"കരയല്ലേ തങ്കം, കരയല്ലേ തങ്കം
കളയല്ലേ കാലം കദനത്താൽ"

കിളികൾ പുലരിയിലതിമൃദുലം
കളകളഗാനം തുവുമ്പോൾ,
നിത്യവുമാ ബ്ഭടനാവരികൾ
നിശ്ചലനായി പാടീടും!

ii

ചെറുകാലംമുതലോമനകൾ
പിരിയാതൊരുപോലൊരു ഞെട്ടിൽ
വിരിയും രണ്ടുസുമംപോലെ
മരുവീപൈങ്കിളിയിണപോലെ........
കാലംപോയതറിഞ്ഞില്ലാ—അവർ
മാലെന്നുള്ളതറിഞ്ഞില്ല!
ലീലയിലെത്തിയവ്യതിയാനം-അ
ബാലൻ ചെററുമറിഞ്ഞില്ല!!

"അവളൊരുബാലികയല്ലിപ്പോൾ,"
"അവനൊരുബാലകനല്ലിപ്പോൾ;"

തരളിതരായിരുവരുമപ്പോൾ
പരഭൂഷണമതുകേട്ടപ്പോൾ!.......

കരൾകവരുന്ന വസന്തത്തിൽ,
ഒരുനാളന്തിയിലവർരണ്ടും
വരിയുകയായ് ചുടുനെടുവീപ്പോ-
ടകലുകയായ് ഇണപിരിയുകയായ്!

iii

ഒരുഭടനാണബ്ബാലനവനൊരു
മനസുഖമിപ്പോളുണ്ടെങ്കിൽ
മധുരസ്മരണകളതുമാത്രം-ഹാ!
ഫലമില്ലാത്ത മലക്കോപ്പം.

"കരയല്ലേ തങ്കം, കരയല്ലേതങ്കം
കളയല്ലേ കാലം കദനത്താൽ"

കിളികൾ പുലരിയിലതിമൃദുലം
കളകളഗാനം തുവുമ്പോൾ
നിത്യവുമാ ബ്ഭടനാവരികൾ
നിശ്ചലനായിപാടീടും!

iV

അവധികഴിഞ്ഞു തിരിച്ചെത്തി
വിവശതയോടാപടയാളി
കരളലിയും മട്ടടരോടാ
കവിപാടിയപോൽ പാടുകയായ്;—

"കരയല്ലേ തങ്കം, കരയല്ലേ തങ്കം
കളയല്ലേ കാലം കദനത്താൽ"

ഹൃദയംനീറിടുമാവരികൾ ഭട-
നതിദയനീയം പാടുമ്പോൾ!
ഹൃദയംനീറിടുമാകഥകൾഭട-
നതിദയനീയം പറയുമ്പോൾ!
പറയുകയാണവ "നനഘേ! നീ പര-
നവകാശപ്പെട്ടെന്നാലും,
കരുണാത്മകമെൻ ഭാവിയെരയാത്തി-
ട്ടകതളിർ തരളിതമെന്നാലും,

കരയല്ലേ തങ്കം, കരയല്ലേ തങ്കം
കളയല്ലേ കാലം കദനത്താൽ."

# ഓണപ്പാട്ട്.

(പാലാ നാരായണൻനായർ.)

ഓണം വന്നതു കണ്ടില്ലേ, നീ-
യോമൽത്തളിരേ, നറുമലരേ!
പേടിച്ചോടിയൊളിക്കുന്നെന്തേ
കാടിൻമറവിൽ തേൻകുരുവീ?...
കോടിപ്പുടവയെടുക്കാതെങ്ങാ-
ട്ടോടിപ്പോണു, കൊച്ചുരുവീ?....

*　　*　　*

മഞ്ഞക്കുറിയും പൂവും ചൂടി-
ക്കുഞ്ഞുമരങ്ങളുണർന്നല്ലോ!
തെന്നിത്തെന്നിച്ചൂളംപാടി
തെന്നൽക്കുട്ടനണഞ്ഞല്ലോ!
മിന്നുംചേലച്ചുരുളിൽക്കൂടി-
പ്പൊന്നുംചിങ്ങം തലയാട്ടി
പുത്തൻ പവിഴക്കതിരുകളെല്ലാം
നൃത്തംവെച്ചുനിരന്നപ്പോൾ
മാടപ്രാവും മഞ്ഞക്കിളിയും
പാടംതോറും പാറുന്നു!

*　　*　　*

മടിയോ, കണ്ണുതുറക്കാനിനിയും
മരതകലതികേ, പൂങ്കലികേ!
പിഞ്ചിതളാകെത്തുള്ളുംമട്ടിൽ
പുഞ്ചിരിതൂകൂ മട്ടമലരേ!
മഞ്ജുനിലാവണി മഞ്ഞിൻഞെറികളി-
ലൂഞ്ഞാലാടൂ, വല്ലികളേ!
കലിതോൽസവമാമോണപ്പാട്ടുക-
ളലതല്ലട്ടേ, മലനാട്ടിൽ
നലമോടീവക കണ്ടും കേട്ടും
നിലകൊള്ളട്ടേ, മാവേലി.

---

# സാഹിത്യകേസരി.

(നമ്പ്രമശ്ശേരിൽ— പ്രഭാകരൻപിള്ള.)

മലയാളഭാഷയിലെ ഒന്നാംകിട സാഹിത്യകാരനായ ശ്രീ: എ. ബാലകൃഷ്ണപിള്ളയെ പററി കേൾക്കാത്ത കേരളീയർ ഇന്നുണ്ടോയെന്നു് സംശയമാണു്. കാസരോഗം അനനിമിഷം കാൻതിന്നുകൊണ്ടിരിക്കുന്ന ആ മെലിഞ്ഞ ശരീരം, മാറിടത്തെ മറച്ചുകൊണ്ടു നിൽക്കുന്ന നീണ്ട വെളുത്തതാടി, വിശാലമായ ഫാലപ്രദേശം എന്നിങ്ങനെ പണ്ഡിതോചിതമായി പരിപൂൎണ്ണപൌഷ്കല്യത്തെ പ്രാപിച്ച ആ രൂപം ഒററ നോട്ടത്തിൽതന്നെ കാണികളുടെ കരളിൽ പററി ചേൻപോകും. സംഭവബഹുലങ്ങളായ പലതും തള്ളിമാററിയ ശ്രീ: ബാലകൃഷ്ണപിള്ള ഇന്നു് വടക്കൻപറവൂരിലുള്ള തന്റെ ഭാൎയ്യാഗൃഹത്തിൽ രോഗശയ്യയെ തലോടിയിരിക്കുകയാണു്. കേരളത്തിനു് ഒരുകാലത്തും മറക്കുവാനും മായ്ക്കുവാനും കഴിയാത്തവിധം ശ്രീ: ബാലകൃഷ്ണപിള്ള ചരിത്രത്തിന്റെ ഏടുകളിൽ ലബ്ധപ്രതിഷ്ഠിതനായി കഴിഞ്ഞിട്ടുണ്ടു്. അജയ്യമായ വ്യക്തി പ്രഭാവംകൊണ്ടും, തിളച്ചുപൊങ്ങുന്ന ദേശാഭിമാനംകൊണ്ടും ഒരുകാലത്തു് ഭരണാധിവൎഗ്ഗത്തെ വിറകൊള്ളിച്ച ആ അഗ്നിപൎവ്വതം ഇന്നു് കെട്ടടങ്ങി കിടക്കുകയാണു്. നാമശ്രവണമാത്രയിൽതന്നെ കേരളീയരാകമാനം ഹൎഷപുളകിതരായി തീരുന്ന ആ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള കഴിഞ്ഞാൽപിന്നെ ആ മഹത്തായ ആദൎശത്തിനുവേണ്ടി നിൎഭയം അടിയുറച്ചു നിന്നിട്ടുള്ള ഒരു വ്യക്തി എ. ബാലകൃഷ്ണപിള്ള മാത്രമേയുള്ളുവെന്നു് ചരിത്രം പറയുന്നു.

സർവകലാശാലയിൽനിന്നും ചരിത്രം ഐച്ഛികമെടുത്തു് പുറത്തേക്കിറങ്ങിയ ബാലകൃഷ്ണപിള്ള ആദ്യം തിരിഞ്ഞതു് അഭിഭാഷകവൃത്തിക്കാണു്. അഭിഭാഷകവൃത്തിയിൽ തനിക്കു് അധികമൊന്നും വിജയം കൈവരിക്കുവാൻ സാധിക്കുകയില്ലെന്നറിഞ്ഞു് അദ്ദേഹം പത്രപ്രവൎത്തനത്തിലേയ്ക്കു തിരിഞ്ഞു. പത്രപ്രവൎത്തനത്തിലേൎപ്പെടുന്നതുവരെ അദ്ദേഹത്തെ അധികമാരുമറിഞ്ഞിരുന്നില്ല. സത്യത്തിന്റേയും ധൎമ്മത്തിന്റേയും ഉറച്ച തറയിൽ നിന്നു് പത്രസേവനമനുഷ്ഠിച്ച രാമകൃഷ്ണപിള്ളയെ പിന്തുടരുവാൻതന്നെ എ. ബാലകൃഷ്ണപിള്ള നിശ്ചയിച്ചുറച്ചു. സ്വാതന്ത്ര്യത്തിനും അവകാശങ്ങൾക്കുംവേണ്ടി അദ്ദേഹം 'സമദൎശി' പത്രംമുഖേന സുധീരം വാദിച്ചു. നില്ക്കപ്പൊറുതിയില്ലാതായപ്പോൾ വാട്സിന്റെ ഗവൎമ്മെന്റു് 'സമദൎശി'ക്കു് ഒരു താക്കീതു് നല്കി. പക്ഷേ ഉൽക്കണ്ഠാകുലമായ ആ അന്തരീക്ഷത്തിൽക്കൂടി നിശ്ചലമായി നിന്നുകൊണ്ടു്, സമദൎശി അക്രമക്കാരായ ഉദ്യോഗസ്ഥന്മാരേയും, പിന്തിരിപ്പൻ ശക്തികളേയും രൂക്ഷമായ ഭാഷയിൽ വിമൎശിച്ചു. ഒരു ഉന്നതനായ ചരിത്രപണ്ഡിതന്റേയും, നിഷ്പക്ഷവാദിയായ കലാവിമൎശകന്റേയും ധീമാനായ ഒരു രാഷ്ട്രീയ വിചിന്തകന്റേയും നിലയിൽ ബാലകൃഷ്ണപിള്ള തുറന്നുകാട്ടിതന്ന പത്രപ്രവൎത്തനമാൎഗ്ഗം മലയാളക്കരയെ മഹനീയമായ ഒരു നിലയിലെത്തിച്ചു.

അന്നത്തെ ജനങ്ങളിൽ രാഷ്ട്രീയബോധവും ഉദ്ബുദ്ധതയും സംക്രമിപ്പിച്ച ആൾ ശ്രീ: ബാലകൃഷ്ണപിള്ളതന്നെയാണു്. ബാലകൃഷ്ണപിള്ളയുടെ മുഖപ്രസംഗം രാഷ്ട്രവിജ്ഞാനത്തിന്റേയും നിരവധി നിരീക്ഷണങ്ങളുടേയും സമാഹാരമായിരുന്നു. ഭരണാധികാരികൾ 'സമദൎശി'യുടെ വായു് മൂടിക്കെട്ടിയപ്പോൾ 'പ്രബോധകൻ' എന്ന മറെറാരു പത്രം ഉദ്ബോധനവുമായി പുറത്തിറങ്ങി. പ്രബോധകൻ പരിവൎത്തനത്തിന്റെ പ്രവാചകനായി മുന്നോട്ടു നീങ്ങിയപ്പോൾ വിറകൊള്ളുന്ന ഗവൎമ്മെന്റു് പ്രബോധകന്റെ നാക്കറുത്തു. പക്ഷേ താമ

സംവിനാ സ്വേച്ഛാധികാരികളായ ഗവൎമ്മെൻറിനെ സുധീരം വെല്ലുവിളിച്ചുകൊണ്ടു് പ്രബോധകൻെറ സ്ഥാനത്തു് "കേസരി" തലയുയൎത്തി. വാസ്തവത്തിൽ കേസരിയാണു് കേരളക്കരയിൽ പരിവൎത്തനത്തിൻേറയും കോളിളക്കത്തിൻേറയും വിത്തു പാകിയതു്. കേസരിയുടെ ആഗമനത്തോടുകൂടി മലയാളക്കരയ്ക്കു് അജ്ഞാതമായികിടന്നിരുന്ന പലതും വെളിച്ചത്തുവന്നു. സമത്വസുന്ദരവും, ആദൎശപ്രധാനവുമായ യഥാൎത്ഥ ജനാധിപത്യം എന്താണെന്നു് കേസരി ലോകരെ മനസ്സിലാക്കി. ജനകീയാടിസ്ഥാനത്തിലുള്ള ഒരഖണ്ഡകേരളം മാത്രമേ മലയാളികൾക്കു് സ്വീകാൎയ്യമായുള്ളൂ വെന്നു് ഒരു കാൽനൂററാണ്ടിനപ്പുറംതന്നെ കേസരി പ്രവചിച്ചുകഴിഞ്ഞിരുന്നു. യാഥാൎത്ഥ്യത്തെ ചിത്രീകരിക്കുവാൻ കലാകാരൻ കണ്ണുതുറക്കേണ്ടതിൻെറ ആവശ്യകതയേ ചൂണ്ടികാണിച്ചതു് കേസരി ആയിരുന്നു. അത്ഭുതകരമായ പലേ പരിവൎത്തനങ്ങളും സൃഷ്ടിച്ചശേഷം കേസരി തിരോഭവിച്ചു. പക്ഷേ ഇന്നും 'കേസരി ബാലകൃഷ്ണപിള്ള' എന്നാണു് അദ്ദേഹം കേരളക്കരയിലറിയപ്പെടുന്നതു്.

വിഷമകരമായ ചരിത്രഗവേഷണത്തിലാണു് ബാലകൃഷ്ണപിള്ള ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുള്ളതു്. ദക്ഷിണേന്ത്യയിലെ ഒരു മികച്ച ചരിത്രപണ്ഡിതനായ ബാലകൃഷ്ണപിള്ള കേരളീയരുടെ അഭിമാനഭാജനമാണു്. നിരവധി കാലങ്ങളായി ചരിത്രകാരന്മാരുടെയിടയിൽ പലേ വാദവിവാദങ്ങൾക്കും കാരണമായിട്ടുള്ള പല സംഗതികൾക്കും ബാലകൃഷ്ണപിള്ള സൎവ്വസ്വീകാൎയ്യമായിട്ടുള്ള തീരുമാനങ്ങൾ ഉണ്ടാക്കിയിട്ടുണ്ടു്. ഇതുവരെ നാം വിശ്വസിച്ചിരുന്ന ചരിത്രസത്യങ്ങൾ വെറും തെററാണെന്നു് കാണിച്ചു് ബാലകൃഷ്ണപിള്ള കാൎയ്യകാരണസഹിതം സ്ഥാപിച്ചിട്ടുള്ള ചരിത്രഗവേഷണങ്ങൾ സമകാലികരായ ചരിത്രഗവേഷകരെ കണക്കിലേറെ വിഷമിപ്പിക്കുകയും അമ്പരപ്പിക്കുകയും ചെയ്തിട്ടുണ്ടു്.

ചരിത്രഗവേഷണത്തെ പരിപോഷിപ്പിക്കുന്നതിൽ കേരളക്കാർ തികച്ചും പിന്നണിയിലാണു്. അങ്ങനെയല്ലായിരുന്നുവെങ്കിൽ ബാലകൃഷ്ണപിള്ളയെപ്പോലുള്ള നിരവധി പ്രശസ്തഗവേഷകരെ സൃഷ്ടിച്ചു ഒന്നായികേരളമേദിനിക്കു് അഭിമാനിക്കാമായിരുന്നു. ബാലകൃഷ്ണപിള്ള മലയാളത്തിൽ എഴുതിക്കൂട്ടിയ ഗവേഷണസംബന്ധമായ ലേഖനങ്ങൾ ഇംഗ്ലീഷിലായിരുന്നുവെങ്കിൽ അദ്ദേഹം വിശ്വവിഖ്യാതനായി തീൎന്നേനേ.

കേരളത്തിലെ സാഹിത്യകാരന്മാൎക്കു് രചനാസംബന്ധമായ പരിജ്ഞാനം വിശ്വസാഹിത്യത്തിൻെറ കാലാനുകൂലമായ വളൎച്ചയുടെ നിലയ്ക്കു് പ്രദാനം ചെയ്ത ഗുരുവരനും സാഹിത്യാചാൎയ്യനും കൂടിയാണു് ശ്രീ: എ. ബാലകൃഷ്ണപിള്ള. ഇന്നത്തെ നമ്മുടെ മികച്ച സാഹിത്യകാരന്മാരെയെല്ലാം ഈ നിലയിലെത്തിച്ചതു് ബാലകൃഷ്ണപിള്ളയുടെ വിജ്ഞാനനിൎഭരമായ ഉപദേശ പരമ്പരയാണു്.

ശ്രീ: ബാലകൃഷ്ണപിള്ള തീവ്രവാദിയായ ഒരു ലേഖകനാണു്. അദ്ദേഹത്തിൻെറ രാഷ്ട്രീയമായ ചില പൂൎവ്വകാലസ്മരണകൾ സാഹിത്യലേഖനമായി ചിലപ്പോൾ പുറത്തുവരാറുണ്ടു്. അദ്ദേഹത്തിൻെറ പുസ്തകാഭിപ്രായങ്ങൾ, മുഖവുരകൾ മുതലായവ സാഹിത്യഭണ്ഡാഗാരത്തിലെ അനൎഘനിക്ഷേപങ്ങളാണു്. ഇന്നദ്ദേഹം ഒരു പുസ്തകവും അവതാരികയ്ക്കായി സ്വീകരിക്കാറില്ല. അതെഴുതുവാൻതക്ക ആരോഗ്യവും സമയവും ആ ജ്ഞാനവൃദ്ധനു് ഇന്നില്ല. നീണ്ട നാല്പതുസംവത്സരക്കാലത്തെ പത്രപ്രവൎത്തനവും സാഹിത്യസേവനവും കൎമ്മമാൎഗ്ഗത്തെ വ്യതിചലിപ്പിച്ചുകൊണ്ടിരിക്കുന്നു. "ഞാൻ ഇഞ്ചിഞ്ചായിട്ടാണു് മരിക്കുന്നതു്. ചങ്ങമ്പുഴ എത്രഭാഗ്യവാൻ. മരിക്കുകയാണെങ്കിൽ അതുപോലെ വേണം." എന്നു് അദ്ദേഹം സംഭാഷണമദ്ധ്യേ പലവുരു പറയാറുണ്ടു്.

ആഘോഷങ്ങളാലും കോലാഹലങ്ങളാലും വെറിപൂണ്ടകേരളം ബാലകൃഷ്ണപിള്ളയെ ഗൌനിക്കാതങ്ങുകടന്നു പോകുകയാണു്. ബാലകൃഷ്ണപിള്ളയ്ക്കു് എന്തെങ്കിലും നിൎഭാഗ്യമായിട്ടുണ്ടെങ്കിൽ അതു് അദ്ദേഹം മലയാളത്തിലെ ഒരു സാഹിത്യകാരനായിപ്പോയിയെന്നുള്ളതു്. പ്രശസ്ത ആംഗലേയസാഹി

# “മാവേലിയോട്.”

(ലേഡീവിദ്വാൻ, മുത്തുകുളം പാർവ്വതിഅമ്മ.)

വന്നോ? സർവ്വസമത്വചിന്തകലരും ‘മാവേലിഭൂപാലകാ’
മുന്നേപ്പോൽമധുപുഞ്ചിരിപ്പൂത്തു നിലാവെങ്ങുംപൊഴിച്ചീവിധം
കണ്ണില്ലേ കരളില്ലയോ കനിവുമില്ലല്ലീ ഭവാനല്പവും
മന്നിൻദുഃസ്ഥിതിയാകെയൊന്നു വഴിപോൽനോക്കാനുമോക്കില്ലയോ?

വിണ്ണോടൊപ്പമുയർന്ന മേന്മകലരുംപൊന്മേടകൾക്കുള്ളിലാ-
സ്വർണ്ണപ്പട്ടുകിടക്കമേൽ ചിലരഹോ! മന്ദംരമിച്ചീടവേ
പൊന്നോണത്തിനുപോലുമേയൊരുതുണിക്കീറെന്നിയേനഗ്നരാ-
യെണ്ണം വിട്ടദരിദ്രരിന്നുവഴിയിൽ തെണ്ടുന്നുകണ്ടീടുവിൻ! 2

പാരാകെക്കനകാംശുവൃഷ്ടി രവിതൂകീടുന്നു സർവ്വർക്കുമായ്
നേരേവെള്ളിയുരുക്കിയിങ്ങു ചൊരിയുന്നാർക്കുംസമംസോമനും
താരിൻസൗരഭമാരിലും ചിതറിടുന്നൊപ്പം ജഗത്പ്രാണനും
പാരംസ്വാർത്ഥികൾ മർത്ത്യരോ? സ്വസുഖമേചിന്തിപ്പതുള്ളെപ്പൊഴും. 3

ഉല്ലാസത്തിനെഴുംവിചിത്രതരമാം കല്ലോലജാലങ്ങളിൽ
ചൊല്ലേറും സുഖഭോഗമന്നർമുഴുകുന്നങ്ങേറെയെന്നാകിലും
വല്ലാതുള്ളവിശപ്പിനാലവശരാ യെച്ചിൽക്കുഴിക്കന്തിക-
ത്തുള്ളം നൊന്തുഴലുന്നദീനസഹജാതർക്കും കണക്കില്ലഹോ? 4

എന്നാണീദുരവസ്ഥനീങ്ങി നരവർഗ്ഗംതുല്യസൗഖ്യംസ്വദി-
ച്ചൊന്നായ്ച്ചേർന്നരമിപ്പതാമഹിതമാമോമൽപ്രഭാതത്തിൽഹാ!
വന്നാലും! സമദർശിയായ്പ്പുകഴുമെൻ മാവേലിദേവൻ; ഭവാ-
നെന്നാൽശാന്തിനിലാവിൽ മുങ്ങിമുഴുകിപ്പോകാം വിഷാദംവിനാ. 5

—:*:—

ത്യകാരനായ ‘ഷേക്സ്പീയ’രുടെ ഭവനം ഇന്നും ഒരു പരിശുദ്ധസ്ഥലമായി വച്ചാരാധിക്കുകയാണു് ഇംഗ്ലീഷുകാർ ചെയ്യുന്നതു്. പക്ഷേ അവക, വകതിരിവൊന്നും നമ്മളെ ബാധിച്ചിട്ടില്ലെന്നുള്ളതു് വളരെ പരിതാപകരമാണു്. കേരളക്കരയിലെ ഓരോ ദേശാഭിമാനിയും ഭാഷാഭിമാനിയും ബാലകൃഷ്ണപിള്ളയുടെ വിശിഷ്ടാപദാനങ്ങളാൽ അഭിമാനംകൊള്ളുന്നുണ്ടാകാം. ആ വൃദ്ധനായ കലാകാമുകൻ ഇന്നു് നീറി നീറി മരിക്കുകയാണു്. കേരളത്തിന്റെ ആ മഹാജ്യോതിസ്സണയുന്നതിനുമുമ്പു്, ആ വിശിഷ്ടദീപം പൊലിയുന്നതിനു് മുമ്പു് പ്രായോഗികമായി വല്ലതും ചെയ്യുവാൻ സാധിച്ചിരുന്നെങ്കിൽ നാം ധന്യവാന്മാരായേനേ!

# കമ്മ്യൂണിസ്റ്റ് റഷ്യയിലെ സത്യാവസ്ഥകൾ.

(തുടർച്ച)

[മംഗലം, ചക്രപാണി.]

സ്റ്റാലിൻ്റെ ഭരണത്തിലുള്ള റഷ്യയിൽ ഇന്നു വ്യക്തിസ്വാതന്ത്ര്യം ഒരു ആശയമായിട്ടേ ശേഷിക്കുന്നുള്ളൂ. മാനേജ്മെൻ്റും തൊഴിലാളികളും തമ്മിലുള്ള ബന്ധം തത്വത്തിന്മേൽ സമമാണു്. പക്ഷേ അനുഭവത്തിൽ ഇംഗ്ലണ്ടിലേയും അമേരിക്കയിലേയുംകാൾ മോശമെന്നേ പറയാവൂ. ഇരുപതിരുപത്തേഴു വർഷങ്ങൾകൊണ്ടു മുതലാളി തൊഴിലാളിഭേദം കുറെയെല്ലാം തേഞ്ഞുപോയിട്ടുണ്ടെങ്കിലും ശരിയായ ഒരു സ്ഥിതിസമത്വം അവിടെയും ഇന്നു കാണുന്നില്ല. അതൊട്ടു സാധ്യവുമല്ല. ചെങ്കുപ്പായപ്പടയിലെ ഒരു ജനറലോ, ഒരു ഉയർന്നഉദ്യോഗസ്ഥനോ, ഒരു കവിയോ, ഒരു കലാകാരനോ നാടിൻ്റെ ജീവനാഡിയായി, നട്ടെല്ലായി വിഭവസമൃദ്ധിയുണ്ടാക്കിക്കൊണ്ടിരിക്കുന്ന തൊഴിലാളിയേക്കാൾ വളരെയധികം ബഹുമാനിക്കപ്പെട്ടുവരുന്നു. അവരുടെ അവിടുത്തെ നില ഒരു മൂലധനരാഷ്ട്രത്തിലുള്ളതിനേക്കാൾ മികച്ചതുമാണെന്നാണു് എമറിറീവസ്സ് പറയുന്നതു്. റഷ്യയിലെ ആദ്യത്തെ ഇരുപത്തിയഞ്ചു വർഷത്തെ സ്ഥിതിസമത്വ വ്യവസ്ഥിതി ഏതൊരുമൂലധനരാഷ്ട്രങ്ങളേയും കവച്ചുവച്ചുകൊണ്ടുള്ളതായിരുന്നു. എന്നാൽ ഇപ്പോഴത്തെ നില അങ്ങനെയല്ല. റഷ്യ ഒരു സാമ്രാജ്യ സ്ഥാപനത്തിനുള്ള മട്ടുകാണിക്കുന്നു. അവർ ഒരു സമരരാഷ്ട്രമായ് തീരാൻ ആഗ്രഹിക്കുന്നതുപോലെ തോന്നും. വിഭവങ്ങൾ ഒരു കേന്ദ്രത്തിൽ ശേഖരിച്ചു വിതരണം ലഘൂപ്പെടുത്തുന്നതുമൂലം അവിടുത്തെ സാമാന്യക്കാരൻ്റെ നില ഇന്നു വളരെ പരിതാപകരമാണെന്നാണു് ബ്രെയിസ്ഫോർഡ് പറയുന്നതു്. വിതരണം ലഘൂപ്പെടുത്തുന്നതിൻ്റെ ആവശ്യകത ഒരു ഭീമമായ യുദ്ധത്തിൻ്റെ വ്യാമോഹമെന്നേ കരുതാവൂ. സ്ഥിതിസമത്വത്തിനു സാരമായ ഉടവുതട്ടിക്കുന്നതാണു സ്റ്റാലിൻ്റെ സാമ്പത്തികനീതി. പ്രാരംഭകാലങ്ങളിൽ ഈ നയമേ ഇതിനുചേരുകയുള്ളൂ എന്നാണിതിനു സ്റ്റാലിൻ നല്കുന്ന മറുപടിയും.

എല്ലാമനുഷ്യരുടേയും ജീവിതസുഖത്തിനാവശ്യകമായ ഉപാധികളെ സമാധാനപ്പെടുത്തുവാനും വികസിപ്പിക്കുവാനുമുള്ള മാർഗ്ഗങ്ങളെ ലക്ഷീകരിച്ചുകൊണ്ടുള്ളതാണു് മാർക്സിൻ്റെ സ്ഥിതിസമത്വസിദ്ധാന്തങ്ങൾ. വിശ്വവ്യാപകമായ ആ സിദ്ധാന്തങ്ങളിൽ വർഗ്ഗരഹിതമായ ഒരു മനുഷ്യസമുദായത്തേയും വർഗ്ഗരഹിതമായ രാഷ്ട്രത്തേയുമാണു അദ്ദേഹം വിഭാവനചെയ്തിട്ടുള്ളതു്. മാർക്സിയൻ തത്വങ്ങൾ പ്രയോഗക്ഷമമാക്കാൻ യത്നിച്ച ലനിനും ഏകദേശം ആ അഭ്യൂഹങ്ങൾതന്നെ ആയിരുന്നു എന്നു അദ്ദേഹത്തിൻ്റെ സ്റ്റേറ്റു് ആൻഡു് വെവന്യൂഷൻ എന്ന ഗ്രന്ഥംകൊണ്ടു മനസ്സിലാക്കാം. എന്നാലിന്നു റഷ്യയിൽ കാണുന്നതു മറ്റൊന്നാണു്. അവർ ഒരു നേഷൻ സ്റ്റേറ്റു സൃഷ്ടിക്കാൻ യത്നിക്കുന്ന വ്യക്തിയുടെ സ്വാതന്ത്ര്യത്തെ കെടുത്തിയും പൌരത്വത്തെ ബലികൊടുത്തും ഒരു കേന്ദ്രത്തെ ഒരു രാഷ്ട്രീയകേന്ദ്രത്തെ ശക്തിപ്പെടുത്താനേ അവിടുത്തെ കമ്മ്യൂണിസം ഇന്നു അഭിലഷിക്കുന്നുള്ളൂ. അതുകൊണ്ടു ഗവർമ്മെൻ്റിനെ വിമർശിച്ചൊന്നും പറഞ്ഞുകൂടാ-എഴുതിക്കൂടാ—പ്രസംഗിക്കാനും, പത്രംനടത്താനും തന്മൂലം വിഷമി

# കാവ്യാംഗന.

(കുട്ടംപേരൂർ എം. ഗോവിന്ദൻനമ്പൂതിരി.)

“ഏകനായമ്മലർവാടിയിൽ നിന്നു ഞാൻ
ഭാവനാമാല്യം കോർത്തിട്ടുമ്പോൾ
നാകകവാടം തുറന്നുവന്നൊരു
നാകാംഗനക്കൊപ്പമാഭയോടെ
ഏതോ മനോഹരിമാർമണിയൊന്നെന്റെ
വാമഭാഗത്തെത്തിനില്പൂയായി.
ചന്ദ്രികച്ചാറുതളിച്ചിരുന്നപ്പോളെൻ
മന്ദാരത്തോപ്പിലങ്ങാകമാനം
കൊഞ്ചിക്കുഴഞ്ഞു മൊഴിഞ്ഞുതുടങ്ങിയ-
പ്പഞ്ചാരവാണിതിടുക്കമോടെ.
യൌവനസമ്പത്തിനിർവ്വിശങ്കംമുദാ
ചൊവ്വോടെൻമുന്നിൽ നിരത്തിവച്ചു.
അസ്പൃഷ്ടസൌന്ദര്യക്കൊച്ചുകയത്തിലെ-
ന്നക്ഷികൾ ചാടിത്തുടിച്ചുനീന്തി.
വല്ലതും സംഭാഷണം തുടർന്നീടുവാൻ
നിർലജ്ജനാകുവാൻ ഞാനൊരുങ്ങി
വാഗ്ധാര വന്നതില്ലെങ്കിലും മുട്ടീടാ-
തത്തവ്വിൽ ഞാനും പൊടിപൊടിച്ചു.
മന്ദമുടലെടുത്തെന്നിൽനിന്നും, കാമ
സുന്ദര ഭൃംഗമൊന്നമ്മുഹൂർത്തം
മഞ്ജീരശിഞ്ജിതരാഗവും മീട്ടിക്കൊ-
ണ്ടഞ്ജനതുല്യനക്കൊച്ചുകുട്ടൻ
ഫുല്ലമാമപ്പെൺകൊടിത്താരിൽനേർക്കേററ-
മുല്ലാസമോടെ പറന്നുചെന്നു.
‘മന്മഥദാഹം ശമിക്കട്ടെനിക്കല്പം
നിൻ പ്രേമഗംഗകൊ’ണ്ടെന്നു തോഷം
മുന്നോട്ടേക്കെത്തിച്ച മൽക്കരദ്വന്ദ്വമ-
ത്തന്വംഗിയെച്ചെററകററിനിർത്തി.
‘നില്ലുനീ! ഭക്തഞാൻ കാവ്യാംഗന’യെന്നു
വെക്കംതിരോധാനം ചെയ്തു സാധ്വി
പശ്ചാത്തപിച്ചു ഞാനേററവും മൂകനായ്
നിശ്ചലഭാവവും കൈവരിച്ചു.”

—*—

ക്കുന്നുണ്ടു്. ജനായത്തഭരണ രാഷ്ട്രങ്ങളിലെ പൌരന്മാക്കുള്ള സ്വാതന്ത്ര്യത്തിലും തുലോം കുറച്ചേ റഷ്യൻപൌരന്മാക്കു ലഭിച്ചിട്ടുള്ളു. സാധാരണ വ്യക്തിസ്വാതന്ത്ര്യംപോലും അവിടെ നിഷേധിച്ചിട്ടുണ്ടു്. ഇങ്ങനെ റഷ്യയിലെ സ്ഥിതി സമത്വം ഇന്നു വളരെ അധഃപ്പതിച്ചിരിക്കുന്നു. ആ കമ്മ്യൂണിസം ഇന്നു ആക്കും അഭിലഷിക്കാവുന്നതുമല്ല. ആ പരമാത്ഥങ്ങൾ ഇന്നു വളരെ ചിന്താവിഷയകവുമായിട്ടുണ്ടു്.

# തിരിഞ്ഞുനോട്ടത്തിൽ.

(ചിറയിൻകീഴ് ജി. ശങ്കരപ്പിള്ള.)

[മരണത്തെ നിമിഷംതോറും കാത്തുകാത്തുകഴിയുന്ന ഒരു വൃദ്ധൻ—അയാളെ സംബന്ധിച്ചിടത്തോളം ചലനാത്മകമായ ബാഹ്യപ്രപഞ്ചത്തിന്റെ അവസാനതിരശ്ശീലയും വീണു കഴിഞ്ഞിരിക്കുകയാണു്. ആ നിലയിൽ ഒരു തിരിഞ്ഞുനോട്ടത്തിനു്—ഒരേററു പറയലിനു് അയാൾ തയാറാകുന്നു. പരാജയബോധം അയാളെ തകൎക്കുന്നു. അയാൾ ചകിതഹൃദയനായി വിലപിക്കുകയാണു്.]

(ഓമനക്കുട്ടൻ.)

തകരുകയാണു തകരുകയാണിന്നെ-
ന്നടിമുടിയസ്ഥിച്ചുവരുകൾ!
മരവിച്ചൂ മമഹൃദയമയ്യയ്യോ!
വകതീരും നാളെപ്പുലരിയിൽ.
ചിതയിൽച്ചെന്തീയെന്നുടലാകെനാ-
ളരിയച്ചാമ്പലായ്മാററിടും (ളെ
വിസ്മൃതിതിരശ്ശീലവീണിടും
വിശ്വമെന്നെ മറന്നിടും.
ഹ! ഹ! കഷ്ടം! ചതിച്ചൂ സ്വാൎത്ഥത!
സഹികെട്ടതിനീ ദുൎമ്മതേ!
മഹിതജീവിതാദൎശസൗഭഗ-
സുഭഗതകൾഹരിച്ചുനീ.
പരശതംകൂടപ്പിറവികൾ നീറി-
നീറിനിത്യം നശിക്കവേ
നാകസൗഖ്യം നുകൎന്നൊരനേക-
നമ്പേ! വൻപിച്ചസ്വാൎത്ഥത.
സ്മരണകൾ! നാളെപ്പുലരുമ്പോളെ-
ടടിയും; പൂഴിമണ്ണിടച്ചേരും (ന്നാ
മറവിമായ്ക്കുമെന്നാടികൾ ജീവിത
ത്തറയിലെച്ചെറുരേഖകൾ!
വിലമതിക്കുമോ ഭാവിഎന്നിലേ
ക്കൊരുചെറുരശ്മിനീട്ടുമോ?
ക്ഷിതിയിലെൻവാസമൊരുഭയങ്കര-
ക്ഷതമാണയ്യോ പരാജയം!

---

ചെറുകഥ.

# ക്ഷമിക്കണം.

(എം. തങ്കമ്മമാലിക്കു്.)

അന്നു് ഞായറാഴ്ചയായിരുന്നു. കേശവപിള്ളയ്ക്കു് ആഴ്ചയിൽ വിശ്രമത്തിനു ലഭിക്കുന്ന ആ ഒരു ദിവസം വിവിധകാര്യപരിപാടികൾ നിറഞ്ഞതായിരിക്കും. അതെ, അന്നും അദ്ദേഹത്തിനു വിശ്രമമില്ലതന്നെ. അറുപത്തിയഞ്ചുരൂപ ശമ്പളക്കാരനായ സെക്രട്ടറിയേററിലെ ഒരുദ്യോഗസ്ഥനാണദ്ദേഹം. ബിരുദധാരിയും, കണ്ടാൽ അല്പം ഭേദവും, തറവാട്ടുകാരനും കൂടിയാകയാൽ ധനവതിയായ ഗൗരിക്കുട്ടിയമ്മയുടെ ഭർത്താവാകാൻ സാധിച്ചു. വക്കീൽ കുമാരപിള്ളയുടെ ഏകപുത്രിയാണു് ഗൗരിക്കുട്ടി. ആഡംബരത്തിലും വിനോദങ്ങളിലും മററും അല്പം ഭ്രമമുണ്ടെങ്കിലും ഗൗരിക്കുട്ടി അനുസരണയുള്ളവളും, സ്നേഹിക്കാൻ കൊള്ളാവുന്നവളുമാണെന്നു് കേശവപിള്ളയ്ക്കറിയാം. ഗൗരിക്കുട്ടിക്കു ഭർത്താവിനെ ബഹുസ്നേഹമാണു്. പക്ഷേ അദ്ദേഹം സ്നേഹിതന്മാരുടെ ഗൃഹങ്ങളിൽ അധികമായി പോകുന്നതോ അവരുടെഭാര്യമാരോ പ്രായമായ പെൺമക്കളോ ആയി ഇടപെടുന്നതോ പോകട്ടെ അധികം സംസാരിക്കുന്നതുപോലും ഇഷ്ടപ്പെടാറില്ല. ഗൃഹകലഹത്തിൽ നിന്നും, ദുസ്സംശയങ്ങളിൽനിന്നും രക്ഷനേടുന്നതിനു് ഇച്ഛിക്കുന്ന ആളാകയാൽ കേശവപിള്ള തന്റെ പല ശീലങ്ങളും ഉപേക്ഷിക്കതന്നെ ചെയ്തുവെന്നു പറയാം.

ആ ഞായറാഴ്ച സിനിമാകാണാൻ പോകാമെന്നു് ഏതാനുംദിവസം മുമ്പുതന്നെ കേശവപിള്ള സമ്മതിച്ചതാണു്. മണി അഞ്ചായിട്ടും അദ്ദേഹത്തെ കാണുന്നില്ല. ഗൗരിക്കുട്ടി എന്തെല്ലാമോ പിറുപിറുത്തുകൊണ്ടും, കൂടക്കൂടെ ക്ലാക്കിൽ നോക്കിക്കൊണ്ടും ധൃതിയിൽ ജോലികൾ ചെയ്തുതീർക്കയാണു്. ഇതിനിടയിൽ അവരുടെ ഒന്നരവയസുള്ള കൊച്ചുമകൾ അമ്മിണിയെ കുളിപ്പിച്ചു് ഡ്രസ് ചെയ്യിച്ചുകഴിഞ്ഞു. മണി അഞ്ചരയായി, കേശവപിള്ള ഇനിയും വന്നിട്ടില്ല. ഗൗരിക്കുട്ടിയുടെ ക്ഷമയററു. അരമണിക്കൂറുകൂടെ ഉള്ളു പുറപ്പെടാൻ. ഇനി എപ്പോഴാണു് ഡ്രസ്ചെയ്യുക! പോകുന്നോ ഇല്ലയോ എന്നറിയാതെ എങ്ങനെ ഒരുങ്ങും?

"എടാ കുഞ്ഞുരാമാ! അങ്ങുന്നു് ഊണുംകഴിഞ്ഞു് ഈ വെയിലിൽ എവിടേക്കാടാ ഓടിയതു്? നിനക്കറിയാമോ?" ഗൗരിക്കുട്ടി വേലക്കാരൻ പയ്യനോടുചോദിച്ചു. "ഇവിടെ ഇന്നലെ വയ്യുന്നേരം വന്ന ആ കറുത്തുതടിച്ച അങ്ങുന്നില്ലേ കൊച്ചമ്മാ. അങ്ങേരുടെ വീട്ടിലാന്നാ തോന്നുന്നെ. ഞാൻ കടേന്നു വന്നപ്പോ അഞ്ചാറുപേരവിടെ ഇരുന്നോണ്ടു് നിന്റെ ഏമാൻ വേഗം വരാൻപറയടാന്നു വിളിച്ചുപറഞ്ഞു.

"ഗോവിന്ദപ്പിള്ളവക്കീലിന്റെ വീട്ടിലോ? ആ രണ്ടു മൂന്നു ചെറുപ്പക്കാരികളുള്ള വീടു്? റോഡരുകിൽ തോട്ടമുള്ള വീടോ" "ഗൗരിക്കുട്ടി എടുത്തെടുത്തുചോദിച്ചു. "അതെ കൊച്ചമ്മാ" പയ്യൻ പറഞ്ഞു.

"അങ്ങനെ വരട്ടെ. അവിടെയാണു് ഞായറാഴ്ചതോറും സർക്കീട്ടു്. ഈ ആണുങ്ങളെല്ലാം മഹാകള്ളന്മാരാണു്. അവിടെ രണ്ടുമൂന്നു ശൃംഗാരികളുണ്ടല്ലോ. ഒരുത്തിയെ സംബന്ധമാലോചിച്ചതാണെന്നും കേട്ടിട്ടുണ്ടു്. ഏതായാലും ഇന്നിങ്ങു് വരട്ടെ, സർക്കീട്ടു് ഞാൻ നിർത്തിയേക്കാം." ഗൗരിക്കുട്ടി പിറുപിറുത്തു.

"അല്പം താമസിച്ചുപോയി ഗൗരിക്കുട്ടി! ക്ഷമക്കണം. അല്ലാ, നീ ഇതുവരെ ഡ്രസ് ചെയ്തില്ലേ? ഒരുങ്ങിയിരിക്കുമെന്നല്ലേ ഞാൻ കരുതിയതു്. സാരമില്ല സമയമിനിയുമുണ്ടു്. വേഗമാകട്ടെ." അവിടെകടന്നുവന്ന കേശവപിള്ള പറഞ്ഞു.

ഗൗരിക്കുട്ടി അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കി. പെട്ടന്നവളുടെ ഭാവം മാറി. കോ

പംകൊണ്ടു് കണ്ണുകൾ ചുവന്നു, അധരംവിറച്ചു. കേശവപിള്ളയ്ക്കു് ഒന്നുംമനസ്സിലായില്ല.

"ഞാൻ ശരിയായ സമയത്തെത്തിയല്ലോ പിന്നെ നീയിത്ര ദേഷ്യപ്പെടുന്നതെന്തിനു്?" അദ്ദേഹം സാന്ത്വനപ്പെടുത്തി. "അതെയതെ, സമയത്തെത്തി. എനിക്കൊന്നും മനസ്സിലാകയില്ലന്നോ? ഈ ഒളിച്ചുകളി ഇനി എത്രനാളത്തേക്കാ? എല്ലാം ഒരിക്കൽ വെട്ടത്താകും?" "നീയിതെന്താ ഗൗരിക്കുട്ടിപുലമ്പുന്നെ? എന്തോന്നാ വെട്ടത്തുവരുന്നതു്?" "കൊട്ടുംവെയിലത്തു് എങ്ങോട്ടാ ഓടിയതു്?" "വക്കീൽ ഗോവിന്ദപ്പിള്ളയുടെ വീട്ടിലേക്കു്"

"എന്നോടതു പറഞ്ഞോ? ഒരു സ്നേഹിതനെ കാണാനുണ്ടെന്നും പറഞ്ഞല്ലേ പോയതു്." "അങ്ങനെ പറഞ്ഞതു് കള്ളമാണോ?"

"ഒന്നും കള്ളമല്ല പക്ഷേ സ്നേഹിതനെയല്ല, സ്നേഹിതയെ കാണാനെന്നുമാത്രം പിരിഞ്ഞുപോരാൻപോലും പാവത്തിനു മനസ്സ് വന്നിരിക്കില്ല."

"ആരെ പിരിയാൻ? നിനക്കിന്നെന്താണു്?"

"എനിക്കൊന്നുമില്ല. എനിക്കെല്ലാം മനസ്സിലായി. പഴയ കൂട്ടുകാരിയല്ലേ. പിന്നെ സംബന്ധം നടത്തിക്കൊള്ളാഞ്ഞതെന്താ?"

"ആരെ. ശെടാ, നാശമെ നീ എന്താ പുലമ്പുന്നതു്? സമയമാകുന്നു. ഒരുങ്ങുന്നെങ്കിൽ വേഗമാകട്ടെ."

"എനിക്കു ഒരുങ്ങണ്ട. എങ്ങും പോകയുംവേണ്ട. അവളെ കൂട്ടിക്കൊണ്ടുപോകണം.

"ഏതവളെ?" കേശവപിള്ളയ്ക്കു് ദേഷ്യം വന്നു. "ഗോവിന്ദപ്പിള്ളയുടെ മൂത്തപുത്രി ശാരദാംബയെ." "ഞാനവളെ എന്തിനു കൂട്ടിക്കൊണ്ടുപോകണം?"

"ഇഷ്ടക്കാരി ആയതുകൊണ്ടുതന്നെ. ഇതുവരെയും അവളുമായി കുഴയുക അല്ലായിരുന്നോ?"

"എന്നു് നിന്നോടാരുപറഞ്ഞു.?"

"നിങ്ങളുടെ മുഖംതന്നെ."

"എന്റെ മുഖമോ?"

"അതെ, കണ്ണാടിയിലൊന്നു നോക്കണം. ആ കവിളിൽ പതിഞ്ഞിരിക്കുന്ന മുദ്രതന്നെ സത്യത്തിനു സാക്ഷി?

കേശവപിള്ള വേഗം കണ്ണാടി എടുത്തു നോക്കി. പൊട്ടിച്ചിരിച്ചുകൊണ്ടു വെളിയിൽവന്നു് കണ്ണാടി ഗൗരിക്കുട്ടിവശം കൊടുത്തിട്ടു് പറഞ്ഞു.—

"ഇതിനാണോ ഈ കോലാഹലവും ഭദ്രകാളിതുള്ളലും ഒക്കെ നടത്തിയതു്. ഭവതിയുടെ മുഖവും ഒന്നു നോക്കിയാലും. ആ മൂക്കിലും നെററിയിലുമെല്ലാം ഇതേപാടുകൾ ഇല്ലേ?" ഗൗരിക്കുട്ടി കണ്ണാടിനോക്കി. "എന്താ മനസ്സിലായോ? ഇല്ലെങ്കിൽ മനസ്സിലാക്കാം." എന്നു പറഞ്ഞിട്ടു് അദ്ദേഹം "അമ്മിണീ" എന്നുറക്കെ വിളിച്ചു. വരാന്തയിൽ കളിച്ചുകൊണ്ടിരുന്ന കുട്ടി ഓടിവന്നു. ഗൗരിക്കുട്ടിക്കു മനസ്സിലായി. താനവളുടെ കണ്ണും പുരികവും മഷിയിട്ടശേഷം ചുംബിച്ചതിന്റെ പാടുകളാണു് തന്റെ മുഖത്തു പതിഞ്ഞതെന്നു്.

"വന്നയുടനെ ഭവതിയെ ചുംബിക്കാതെ, മകളെ മുത്തിപ്പോയ അപരാധം ക്ഷമിക്കണം. ഏതായാലും ശിക്ഷ അല്പം കടന്നുപോയി. മേലിൽ തെററുചെയ്യാതെ സൂക്ഷിച്ചുകൊള്ളാം. കേശവപിള്ള പറഞ്ഞു.

"ഓ ആക്ഷേപിച്ചതു മതി. പിന്നെ ഇതുവരെ അവിടെ എന്തുചെയ്യയായിരുന്നു?"

"ഞങ്ങൾ ചീട്ടുകളിക്കയായിരുന്നു. അതറിഞ്ഞാൽ നീ കോപിക്കുമെന്നു ഭയന്നാണു് പറയാഞ്ഞതു്. അതുകൊണ്ടു് വേറൊരു ചാർജ്ജുണ്ടായി. നല്ലശിക്ഷ. ഇനി വീട്ടിനു വെളിയിൽ ഇറങ്ങുന്നില്ലെന്നു വെച്ചേക്കാം."

"തെററിദ്ധാരണ ഉണ്ടാകുക മനുഷ്യസാധാരണമാണു്. വണ്ടി വിളിക്കണം ഞാൻ വേഗം ഡ്രസ് ചെയ്യാം.

"ഇത്രവേഗം കാററുമാറി വീണോ? വേദാന്തവും തുടങ്ങിയോ? ഞാൻ വിചാരിച്ചല്ലോ ഇന്നുതന്നെ വിവാഹമോചനത്തിനു് കേസ്സ് ഫയൽചെയ്യുമെന്നു്. പെൺപുത്തി എന്നും കേട്ടിട്ടില്ലേ." കേശവപിള്ള ചിരിച്ചുകൊണ്ടു പുറത്തേയ്ക്കുപോയി.

# നിനവിന്റെ കിനാവ്.

(കൃഷ്ണകുമാർ.)

ഇന്നലെരാവിൽ ഞാനൊററയ്ക്കോരോമന
പ്പൊന്നലർവാടിയിൽച്ചെന്നു!
വെൺമുകിലിന്റെ പിറകിലങ്ങിങ്ങുമായ്
പൊൺമണിത്താരകൾനിന്നു!
താമരപ്പൊയ്കയെ കിക്കിളിയാക്കിന
തൈമണിത്തെന്നലുണർന്നു!
മന്ത്രിച്ചുനില്ക്കും മരങ്ങളാനന്ദ-
തന്ത്രികൾ മീട്ടി വളർന്നു!
നെഞ്ചിടിപ്പാർന്നെന്റെ ചുണ്ടിലറിയാതെ
പുഞ്ചിരിയൊന്നു വിടർന്നു!
നീരവം നില്ക്കുമാരംഗത്തിലൊന്നാകെ
നേരിയ മഞ്ഞുപരന്നു!
വെള്ളിനിലാവിലാപ്പുള്ളിമാനെന്നപോൽ
തുള്ളുവാൻ ചിത്തം മുതിർന്നു!

* * * * *

കണ്ടുഞാനൊററയ്ക്കോരോമനമല്ലിക
ചെണ്ടണിഞ്ഞങ്ങുലയുന്നു!
ഭംഗിയിൽ പ്പേലവപല്ലവപാണിയാൽ
വിങ്ങും ചിരിയടക്കുന്നു!
മഞ്ഞിനാൽ മൂടുമവിടെയപ്പൊഴൊരു
മഞ്ജിമപുഞ്ചിരി തൂകി!
പാടും ഹൃദയത്തുടിപ്പോടുകൂടിഞാൻ
പാടെയരികിലണഞ്ഞു!
പെട്ടെന്നു കൈവിരൽത്തുമ്പുകളാമലർ
മൊട്ടിലറിയാതെ മുട്ടി!
പൊട്ടിത്തരിപ്പു പരക്കുമാവേളയിൽ
തട്ടിയെൻ കൈകളിലാരോ!

* * * * *

"അന്യായ മന്യായ"മെന്നുപറഞ്ഞൊരു
സന്യാസിനില്ക്കുന്നു മുന്നിൽ!
തീക്കനൽക്കണ്ണിനാൽ കുത്തിനോവിച്ചെ,-
ന്റെ
നേർക്കവൻ നോക്കിനില്ക്കുന്നു!
ശ്യാമളശ്മശ്രുതലോടിനിന്നങ്ങിനെ
ആ മഹാൻ വായ്മൊഴിയുന്നു!
—"പാതിരയ്ക്കെൻ മലർവാടിയിൽവന്നനീ
ഏതുനിശാചരവീരൻ?
കാനനയക്ഷികൾ കൂത്താട്ടമിട്ടിക്കൽ
കാലുകുത്താറില്ലൊരാളും!
നീതിയല്ലീ, വളർമല്ലിയെക്കാണുവാൻ
നീ,തിരഞ്ഞെന്തിനുവന്നു?
ആരുമില്ലെന്നു നിനച്ചുനീവന്നതു
നേരിൻ തിരിപിടിച്ചാമോ?
എൻകരം താലോല മാട്ടുമീമല്ലിക
എന്റെ യാണെന്റെയാണെന്നും!
വന്നാവഴിക്കുനടക്കു,-നിനക്കിതാ-
യിന്നുഞാൻ മാപ്പുനൽകുന്നു!
മാസ്മരവിദ്യ പഠിച്ചവനാണുഞാൻ
ഭസ്മീകരിക്കു മല്ലെങ്കിൽ!........"
അന്യായ മന്യായമെന്നും മുരളുന്ന
സന്യാസി കൈവടിയൂന്നി!

* * * * *

യോഗീശ്വര, യെന്നുഞാനും തുടങ്ങയായ്...
"പോകാം, ഉടനെഞാൻപോകാം;"
"നാണം കുണുങ്ങുമീനല്ലിളംവല്ലരി
നാളെയുമിങ്ങിനെ നിന്നാൽ!......
ഇന്നിതിനുത്തരമങ്ങെനിക്കേകണ-
മെന്നാലുടനെ ഞാൻപോകാം!
യോഗീശ്വരക്കറിവില്ലാതൊന്നില്ലല്ലോ!—
ഏകണമുത്തരമിപ്പോൾ!

* * * * *

'വാടിയാൽ വാടട്ടെ'-സന്യാസിയോതുന്നു;
"വാടില്ല"-എന്നായിഞാനും;
എന്നാലതിപ്പൊഴെവാടിയെന്നോർത്തിട്ടു
വന്നാവഴി'ക്കണ്ടു'പോകൂ!
നശ്വരവസ്തുവിലങ്ങയ്ക്കെന്താകമ്പീയ-
വിശ്വാസ, മങ്ങോ വിരാഗൻ!
ഇത്രയും ഞാനുരചെയ്തപ്പൊഴാരംഗം
സ്വപ്നംപോലാകെ മറഞ്ഞു!
അത്ഭുതം, വിഭ്രമം, കൌതുകമെന്നിവ
നർത്തനം ചെയ്തങ്ങണഞ്ഞു!
തെററിത്തെറിച്ചൊരു താരകത്തീപ്പൊരി

കാർഷികപംക്തി

# ചീനിവള്ളിയും കയ്യൻവണ്ടും.

(ചടയമംഗലം എസ്സ്. എ. പിള്ള.)

ചീനിവള്ളി സാമാന്യം വളപുഷ്ടിയുള്ളതും ഇളക്കമുള്ളതുമായ ഏതുതരം മണ്ണിലും ആദായകരമായി കൃഷിചെയ്യാവുന്നതാകുന്നു. ചീനിക്കൃഷിയില്ലാത്ത കൎഷകരും ഇവിടെ ചുരുക്കമാണല്ലൊ. മററു വിളവുകൾക്കെന്നപോലെ ഇതിനും പലവിധം ബാധകൾ ഉണ്ടാകാറുണ്ട്. അവയിൽ അതിപ്രധാനമത്രെ പുഴക്കുത്ത്— പുഴക്കേട്. കിഴങ്ങിലാണ് ഈ ഉപദ്രവം കൂടുതലായി ഉണ്ടാകുന്നതു്. പുഴക്കുത്തുണ്ടായാൽ കിഴങ്ങ് നിഷ്പ്രയോജനമായിപ്പോകും. മധുരമുള്ള കിഴങ്ങിൽ കടന്നുകൂടുന്ന കയ്പുരസംനിമിത്തം അതുപയോഗിക്കാൻ നിവൃത്തിയില്ലാതാകും. ഈ ഉപദ്രവം നിമിത്തം ചീനിക്കൃഷിക്കാൎക്ക വൎഷംപ്രതി ഉണ്ടായിക്കൊണ്ടിരിക്കുന്ന നഷ്ടവും ചില്ലറയല്ല.

ഇതിനു് അധീനമാകുന്നതു് ഒരുതരം വണ്ടാകുന്നു. "കയ്യൻ വണ്ട്" എന്നാണ് ഇതിനെ പറഞ്ഞുവരുന്നതു്. ഈ പ്രാണിക്ക് ഒരു ഞവരയരിയോളം മാത്രമെ വലിപ്പമുള്ളു. ഇരുണ്ട് നീലനിറത്തിൽ ഇരിക്കും. പുഴക്കുത്തുപിടിപെട്ട ഒരു കിഴങ്ങെടുത്തു പരിശോധിച്ചാൽ അതിനുള്ളിൽ ഈ പ്രാണി കൂട്ടംകൂട്ടമായി ഇരിക്കുന്നതുകാണാം. ഇവ കിഴങ്ങിന്റെ പുറംതൊലി കടിച്ചുപറിച്ച് അതിനുള്ളിൽ കടന്നുമുട്ടയിടുന്നു. കയ്യൻവണ്ടിന്റെ മുട്ട പരന്നതും വെളുത്തനിറത്തോടുകൂടിയതുമാകുന്നു. ക്രമേണ ഈ മുട്ടവിരിഞ്ഞു് അതിൽനിന്നും കാലില്ലാത്ത ചെറുതരം പുഴക്കൾ ഉണ്ടാകുന്നു. ഈ പുഴ കിഴങ്ങിന്റെ അകത്തുള്ളഭാഗം അല്പാല്പമായി തുരന്നുതിന്നു് ജീവിക്കുന്നു. അപ്പോഴേക്കും കിഴങ്ങുനശിച്ച് ഉപയോഗശൂന്യമായും തീരും. പുഴവിനു് പൂൎണ്ണവളൎച്ച ഉണ്ടായിക്കഴിഞ്ഞാൽ സ്വല്പദിവസങ്ങൾക്കുള്ളിൽ ആഹാരം നിറുത്തുകയും നിശ്ചലാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു. ഈ അവസ്ഥയിൽനിന്നും ഉടനെ അതുവണ്ടായിത്തീരുന്നു. ഇതാണ് കയ്യൻവണ്ട്. ക്രമേണ ആ വൎഗ്ഗത്തിലുള്ള ആണും പെണ്ണുമായി ഇണചേരുകയും പെൺവണ്ട് മുട്ടയിട്ടു് ക്രമാതീതമായി സന്തതി വൎദ്ധിപ്പിക്കയും ചെയ്യുന്നു. ഈ വണ്ട് അതിന്റെ ജീവിതഭാഗംമുഴുവൻ മിക്കവാറും ചീനിവള്ളിക്കിഴങ്ങിൽത്തന്നെ കഴിച്ചുകൂട്ടുകയും ചെയ്യുന്നതായിട്ടാണ് കാണുന്നതു്.

ഈ ഉപദ്രവം സാധാരണയായി ഒരു സ്ഥലത്തുനിന്നും മറെറാരു സ്ഥലത്തേക്ക വ്യാപിക്കുന്നതു് നടാൻ ഉപയോഗിക്കുന്ന തണ്ടുകൾ വഴിയാകുന്നു. പുഴക്കുത്തു പിടിപെട്ടിട്ടുള്ള ഏതൊരു ചീനിവള്ളിച്ചെടിയെ പരിശോധിച്ചാലും അതിന്റെ എല്ലാഭാഗങ്ങളിലും പലപ്രായത്തിലുള്ള കയ്യൻവണ്ടുകളെ കാണാവുന്നതാണ്. ഈ സംഗതിയെപ്പററി വേണ്ടപ്രകാരത്തിൽ ശ്രദ്ധിക്കാതെ രോഗബാധിതങ്ങളായ ചെടികളിൽനിന്നും തണ്ടുകൾ

---

ചക്രവാളത്തില ലിഞ്ഞു!
കാപട്യം താടിവളൎത്തിയവേഷത്തിൽ
കഷായവസ്ത്രം മറഞ്ഞു!
* * * * *
കല്ലോലമാലയിൽ വെള്ളിമീനെന്നപോൽ
കണ്ണിണയൊന്നുടൻചിന്നി!
എന്നരികത്തങ്ങുനില്പുന്നതുണ്ടൊരാൾ;-
ഒന്നുഞാൻ ഞെട്ടിയുണൎന്നു!
ആരെന്നറിയാൻ കുനിഞ്ഞൊന്നുനോക്കി-
ഞാൻ
ഞാൻതന്നെ!- എന്തൊരുമായം.!!

---

പ്രകൃപ്പവകാശം രചയിതാവിനു്.

എടുത്തു് മററു സ്ഥലങ്ങളിൽ കൊണ്ടുചെന്നു നട്ടമ്പോൾ അവിടെയും ഈ ഉപദ്രവം ഉണ്ടാകുന്നതാണു്. ഈ ജീവിക്കു് യാതൊരാഹാരവുംകൂടാതെ കുറേനാൾ ജീവിക്കാൻ കഴിയുമെന്നും കാണുന്നുണ്ടു്. അതിനാൽ വിളവിറക്കി കിഴങ്ങുണ്ടാകുന്നതുവരെ അവ വളരെ ക്ഷമയോടുകൂടി തണ്ടുകളിൽത്തന്നെ ജീവിതം നയിക്കുന്നു. കിഴങ്ങു് ഇറങ്ങുമ്പോഴേക്കും പതുക്കെ തണ്ടിൽനിന്നും കീഴോട്ടിറങ്ങി കിഴങ്ങിൽ പ്രവേശിക്കും. പുഴുക്കുത്തിൻെറ ഉപദ്രവം അല്പം തട്ടിക്കഴിഞ്ഞാൽ കിഴങ്ങിനു് കയ്പുപിടിപെടും. ഇതുകൊണ്ടാണു് ഇതിനെ "കയ്പൻ വണ്ടു്" എന്നു നാമകരണം ചെയ്തിരിക്കുന്നതു്.

പരിഹാരങ്ങൾ:—ഔഷധങ്ങൾ പ്രയോഗിച്ചു് കയ്പൻവണ്ടിൻെറ ഉപദ്രവംതടയുന്നതിനു് വളരെ അദ്ധ്വാനവും പണച്ചെലവും ഉണ്ടാകും. അതിനാൽ അതിലേക്കു ശ്രമിക്കാതെ താഴെ വിവരിക്കുന്ന മാർഗ്ഗങ്ങൾ നമ്മുടെ കൃഷിക്കാർ അനുഷ്ഠിക്കുന്നതു നന്നായിരിക്കും.

1. പുഴുക്കുത്തിൻെറ ഉപദ്രവം പിടിപെട്ടിട്ടുള്ള സ്ഥലങ്ങളിൽനിന്നും വള്ളികൾ ശേഖരിച്ചുകൊണ്ടുപോയി മററുസ്ഥലങ്ങളിൽ നടരുതു്.

2. ഒരുസ്ഥലത്തു് പുഴുക്കുത്തിൻെറ ഉപദ്രവം കണ്ടാൽ പിന്നെ കുറഞ്ഞതു് രണ്ടുകൊല്ലത്തേക്കു് അവിടെ ചീനി കൃഷിചെയ്യാതെ മററുപല കൃഷികളും നടത്തേണ്ടതാണു്.

3. രോഗംപിടിപെട്ട ചെടികളുടെ തണ്ടു്, ഇല മുതലായവയെ കഴിയുന്നതു വേഗത്തിൽ ചുട്ടുനശിപ്പിക്കണം.

4. അധികം താഴ്ചയിൽ കിഴങ്ങു് ഇറങ്ങുന്നതരം ചീനിവള്ളി തിരഞ്ഞെടുത്തു കൃഷിചെയ്യുകയും വേണം.

---

# കലയും പ്രണയവും.

(ഓച്ചിറ, രാജഗോപാലൻ.)

യുവതീയുവാക്കന്മാർ പ്രണയബദ്ധരാവുക അസാധാരണമല്ല. നമ്മുടെ ദൈനംദിന ജീവിതത്തിൽതന്നെ പ്രണയവിവാഹങ്ങളും പ്രണയനൈരാശ്യങ്ങളും എത്ര യെത്രയാണു് നാം കണ്ടിട്ടുള്ളതു്; കണ്ടുകൊണ്ടിരിക്കുന്നതു്. പക്ഷെ കലയും പ്രണയവുമായി എന്തെങ്കിലും ബന്ധമുണ്ടോയെന്നു് നാം ചിന്തിക്കാറില്ല. അത്രയേയുള്ളു.

ഒരു കലാകാരനും എന്താണാവശ്യം? കലാസൃഷ്ടിക്കുള്ള കരുക്കൾ ഒരു കവിയുടെ ഭാവനയ്ക്കു നിദാനമായിരിക്കുന്നതും ഒരു ചിത്രകാരനു് ആന്തരികമായ പ്രചോദനം നല്കുന്നതും എല്ലാം ഈ പ്രകൃതിയാണു്. സുപ്രസിദ്ധനായ 'ബേക്കൺ'ടെ ഭാഷയിലാണെങ്കിൽ പ്രകൃതിയും മനുഷ്യനുമായുള്ള ബന്ധമാണു കല. അതു് ചിത്രീകരിക്കുന്നവനാണു് കലാകാരൻ! അതെ, ഒരു കലാകാരൻ അവന്റെ പ്രചോദനത്തിനു രൂപംകൊടുക്കുകയാണു ചെയ്യുന്നതു്. കുറെക്കൂടിവ്യക്തമാക്കുകയാണെങ്കിൽ—പ്രകൃതി മനുഷ്യനിൽ ചില പ്രേരണകൾ ചെലുത്തുന്നുണ്ടു്. അതാണു് കല. അതിനു നിത്യതകൊടുക്കുന്നവനാണു് കലാകാരൻ.

പോകട്ടെ. സുന്ദരമായ ഒരു മലർവാടിയിൽ എത്തുമ്പോൾ ആരുടെ ഹൃദയമാണു് ആനന്ദമേലാത്തതു്? അതൊന്നു കടലാസ്സിലേക്കു പകർത്തണമെന്നു് ആർക്കാണു് ആഗ്രഹംഉണ്ടാകാത്തതു്? ആർക്കുമുണ്ടാകും! പക്ഷെ അതിനുരൂപംകൊടുക്കുക എല്ലാവരേയുംകൊണ്ടു സാധ്യമല്ല. അങ്ങനെ രൂപംകൊടുക്കുന്നവൻ മാത്രമാണു കലാകാരൻ!

ഇനി പ്രണയബന്ധത്തെ ഒന്നപഗ്രഥിച്ചുനോക്കാം. സുന്ദരിയായ ഒരു യുവതിയെ ഒരു ആരോഗ്യവാനായ യുവാവു് അവിചാരിതമായി വഴിയിൽവച്ചു് കാണുന്നുവെന്നിരിക്കട്ടെ. ഒരുനിമിഷനേരം അവന്റെ സിരാചക്രം ചലിക്കുകയായി. അവളുമായി ഒന്നു സംസാരിക്കുവാൻ, അതല്ലെങ്കിൽ അവളെ കുറേനേരമെങ്കിലും കണ്ടുകൊണ്ടിരിക്കുവാൻ തരമാവുകയില്ലേയെന്നു് അവന്റെ ഹൃദയം വെമ്പുകയായി. അവനതിനു ശ്രമിമിക്കുന്നു.......വീണ്ടും ഒരുപടികൂടികടക്കുന്നു.

അപ്പോൾ അവന്റെ കലാസൃഷ്ടിയാണു് അവളുമായുള്ള പ്രണയബന്ധം. അഥവാ അവളുടെ പ്രചോദനഹേതുവാൽ അവൾ അവനെ വശീകരിക്കുകയാണെങ്കിൽ അവനുമായുള്ള പ്രണയബന്ധം അവളുടെ കലാസൃഷ്ടിയാണു്.

എന്നാൽ മൃഗീയമായരീതിയിലുള്ള ഇണചേരൽ ഒരു കാലവും കലാസൃഷ്ടിയാവുകയില്ല. വെറും നൈമിഷകമായ ചില രസത്തിനുവേണ്ടിയുള്ള ഒരു ചാപല്യംമാത്രമാണതു്. അതിനു വില കല്പിക്കുകയേ സാധ്യമല്ല. അതു് പ്രണയപരമായ കലാകൊലപാതകമാണെന്നുതന്നെ പറയാം.

എന്നാൽ ഈ പ്രണയമെന്നു പറയുന്നതു് ആത്മീയമാണോ? ഒരിയ്ക്കലുമല്ല. കൗമാരദശയിൽനിന്നും യൗവ്വനത്തിലേക്കു കാലൂന്നുന്ന ഒരു വ്യക്തി ആദ്യമായി ആവേശംകൊള്ളുന്നതു്സ്വന്തം ഇണയെ കണ്ടുപിടിക്കുന്നതിനാണു്. സ്വന്തം മാതാവിനേയും, പിതാവിനേയും മററു വേണ്ടപ്പെട്ടവരേയുംമാത്രം സ്നേഹിച്ചുകൊണ്ടിരുന്ന ഒരുവൻ അല്ലെങ്കിൽ ഒരുവൾ ഒരിണയെ കണ്ടുപിടിക്കാൻ ശ്രമിക്കുന്നതു് ഈ കാലത്താണു്. ഇതു് ആത്മീയമായ പ്രചോദനംകൊണ്ടല്ല. പി

ന്നെയോ ഭൗതികവസ്തുവിന്റെ പ്രേരണയാലാണ്. പ്രകൃതിതന്നെ മനുഷ്യവർഗ്ഗത്തെ രണ്ടായി തരംതിരിച്ചിരിക്കുകയും ഇണചേരുന്നതിനുള്ള ആഗ്രഹം അവരിൽ ഒരുപോലെ ഉൾക്കൊള്ളിച്ചിരിക്കുകയും ചെയ്തിരിക്കുമ്പോൾ അങ്ങനെയല്ലാതാവുകസാധ്യമല്ലല്ലോ? പക്ഷെ ലൈംഗികമായ വികാരം ഉണർന്നു കഴിഞ്ഞാൽ ആദ്യമായി അറിവുള്ള മനുഷ്യൻ അതിനെ അല്പനേരത്തെയ്ക്കെങ്കിലും അടക്കുവാൻ ശ്രമിക്കുന്നുണ്ട്. അല്ലെങ്കിൽ അവന്റെ പരിതഃസ്ഥിതി അതിനവനെ പ്രേരിപ്പിക്കുന്നു. ഉദാഹരണമായി, എത്രമേലന്യോന്യം ആസക്തിയുണ്ടായിരുന്നാൽ തന്നെയും യുവതീയുവാക്കന്മാർ ആദ്യകാലങ്ങളിൽ അന്യോന്യം സംസാരിക്കുവാൻ പോലും ഭയപ്പെടുന്നുണ്ട്.

ആദ്യമാദ്യം നോവവുകളിലും, കവിതകളിലും മററും ചിത്രീകരിച്ചിട്ടുള്ള വീരപുരുഷന്മാരേയും അഭികാമ്യകളായ യുവതികളേയും ചിന്താലോകത്തിൽ പ്രതിഷ്ഠിച്ചിരുത്തുകയാണ് യുവലോകം ചെയ്തുവരാറുള്ളത്. എന്നാലിക്കാലമാണ് വളരെ മാധുര്യമേറിയതും. അഴുക്കില്ലാത്ത പ്രണയം ഇന്നാണുള്ളത്. മനുഷ്യസ്ത്രീയേയല്ല. ആദർശവതിയും, സുന്ദരിയും, പ്രേമസമ്പന്നയും, ആയ ദേവകുമാരിമാരേയാണ് യുവാക്കന്മാർ അക്കാലങ്ങളിൽ ആരാധിക്കാറുള്ളത്. യുവതികളോ? സർവ്വകലാവല്ലഭന്മാരായ, വീരശൂരന്മാരായ, സുന്ദരക്കുട്ടന്മാരേയാണ് പൂജിക്കാറുള്ളത്. ഇതെല്ലാം വെറും സാങ്കല്പികലോകത്താണെന്നുമാത്രം.

എന്നാൽ പരമയാഥാർത്ഥ്യങ്ങളുമായി ഏററുമുട്ടുമ്പോഴുള്ള അവസ്ഥ എന്താണെന്നു നോക്കു. അവിചാരിതമായി കണ്ടുമുട്ടിയ യുവതീയുവാക്കന്മാർ പ്രണയബന്ധത്തിലേർപ്പെടുക അസാധാരണമല്ല. അപ്പോൾ അവരാരുംതന്നെ അന്യോന്യം പൂർവ്വകാലചരിത്രത്തെപ്പററിയും മററും തലപുകഞ്ഞാലോചിക്കാറുണ്ടോ? ഇല്ല. യാത്രാസന്ദർഭങ്ങളിൽ അടുത്തടുത്തിരുന്നതും, അന്യോന്യം ഒന്നു സ്പർശിച്ചുപോയതും, അവസാനത്തിൽ വിവാഹബന്ധത്തിൽ കലാശിക്കാറുണ്ട്. അവിചാരിതമായി ഒരു ചെറിയസഹായം ചെയ്തുകൊടുത്തതും മിക്കവാറും സന്ദർഭങ്ങളിൽ പ്രണയബന്ധംവരെ നീണ്ടുപോകാറുണ്ട്. എന്നാൽ ഈ അവസരങ്ങളിലെല്ലാം നാം മുമ്പുപറഞ്ഞ ആദർശമെവിടെയാണ്? ആദർശം അവിടെ പുറംതള്ളപ്പെടുന്നു. ആവശ്യം നിറവേററപ്പെടുന്നു.

ഇനിയൊരു രസമുള്ളത് കലാകാരന്മാരുടെ കാര്യത്തിലാണ്. സുകുമാരകലകളിൽ അല്പമെങ്കിലും അഭിരുചിയുള്ള ഒരുവനാണെങ്കിൽ പ്രണയബന്ധവും പ്രണയനൈരാശ്യവും അയാളുടെ കൂടെപ്പിറവിതന്നെയാണ്. അനുഭവത്തിൽ ഒട്ടേറെയും ഇതു പരമാർത്ഥമായിട്ടുതന്നെയാണു കണ്ടുവരാറുള്ളതും മാനസികശാസ്ത്രപ്രകാരവും ഇതു ശരിതന്നെയാണ്. ഉദാഹരണമായി കവികളൊട്ടുമുക്കാലും പ്രേമത്തിൽ നിന്നുതന്നെയാണ് പാടിത്തുടങ്ങുന്നത്. പ്രേമഗായകനായ കവി ആദ്യം കാമുകിയെപ്പററി ചിന്തിച്ചുകൊണ്ടുതന്നെയാണു രംഗത്തു പ്രവേശിക്കുന്നത്. അതല്ലെങ്കിൽ അവരുടെ കലാഹൃദയം പൂത്തുപരിമളം പരത്താൻ തുടങ്ങുന്നത് പ്രണയവികാരം ഉടലെടുത്തുകഴിയുമ്പോഴാണ്.

ഇങ്ങനെ നോക്കുകയാണെങ്കിൽ കലയും പ്രണയവുമായി അഭേദ്യമായ ഒരു ബന്ധമാണുള്ളത് എന്നകാര്യം വ്യക്തമാണ്. ആടുന്നവരോടും, പാടുന്നവരോടും സ്ത്രീകൾക്ക് പ്രത്യേകം ഒരു താല്പര്യം തോന്നുന്നതും ഇതൊക്കെ കൊണ്ടുതന്നെയാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. രസങ്ങളിൽ ശൃംഗാരരസം പ്രഥമസ്ഥാനമർഹിക്കുമ്പോൾ പ്രണയംതന്നെ ഒരു വലിയ കലയാണെന്നുള്ളത് നിസ്സംശയമാണ്.

# കവിരത്നമാല.

(പാലാ നാരായണൻ നായർ.)

ശ്രീമാൻ ചെന്നിത്തല കൃഷ്ണയ്യരാൽ വിരചിതമായ കവിരത്നമാല പ്രഥമഭാഗത്തിന്റെ ഗ്രന്ഥനിരൂപണം വിദ്യാഭിവർദ്ധിനിയുടെ ആവശ്യപ്രകാരം ഞാൻ എഴുതി അയക്കുകയും അതു മിഥുനംലക്കം മാസികയിൽ പ്രസിദ്ധീകൃതമാവുകയും ചെയ്തു. ആ നിരൂപണത്തിൽ ഒരു സംശയം ഞാൻ ഉന്നയിച്ചിരുന്നു. അതിതാണു്.

ഗ്രാമത്തിൽ രാമവർമ്മകോയിത്തമ്പുരാന്റെ ജീവചരിത്രവും സാഹിത്യസംരംഭങ്ങളുമാണു് കവിരത്നമാലയിലെ ആദ്യഭാഗം. അതിൽ ഒരിടത്തു് ഗ്രന്ഥകാരൻ പറയുന്നു. "സായാഹ്നത്തിലെ ഏകാന്തയാത്ര ഒരു മനോജ്ഞകൃതിയാണു്. ഈ യാത്രയിൽ കവി ഒരു ശ്മശാനത്തിൽ ചെന്നുചേരുകയും അവിടെ അനവധി തലയോട്ടികൾ കിടക്കുന്നതു കണ്ടു് അദ്ദേഹത്തിന്റെ ഹൃദയത്തിൽ വിവിധങ്ങളായ ഉല്ലേഖങ്ങൾ ഉദിച്ചുയരുകയും ചെയ്യുന്നു. ഈ കൃതിയിൽനിന്നു മൂന്നുശ്ലോകങ്ങൾ അടിയിൽ പകർത്തുന്നു.

ചൊല്ലേറുന്ന സുഗന്ധതൈലതതിയാൽ
പൂജിച്ച വാർകുന്തലും
ഫുല്ലാബ്ജത്തിനു തുല്യമായമുഖവും
നൽപ്പുഞ്ചിരിക്കൊഞ്ചലും
എല്ലാംചേർന്നൊരു പല്ലവാംഗിമണിത-
ന്നോമൽക്കഴുത്തിന്നുമേ-
ലുല്ലാസത്തൊടു വാണിരുന്ന തലയും
പക്ഷേയിതിൽ കണ്ടിടാം. 1

സാരംചേർന്നൊരു പദ്യജാലമെഴുതി-
പ്പാരിച്ചൊരാനന്ദമാം
പാരാവാരമതിന്നകത്തു പലരെത്ത-
ള്ളീട്ടു സന്തുഷ്ടനായ്
പാരിന്നുത്തമഭൂഷണത്തിനുതകും
മട്ടിങ്ങുവാണുള്ളൊരാ-
പ്പേരാളും കവികുഞ്ജരന്റെതലയും
കൂട്ടത്തിലുണ്ടായ്‌വരാം. 2

ഔന്നത്യംപരമേറിടുന്നൊരു മഹാ-
സിംഹാസനത്തിന്നുമേൽ
പൊന്നുംകൈതൊഴുമാറയാന്തിരുമെയ്
തൻകീഴിലാക്കിച്ചിരം
മിന്നുംമുന്നണിമൗലി തന്റെതണലേ-
റ്റാനന്ദമാണ്ടുള്ളൊരാ-
മന്നന്മാരുടെ ശീർഷവും സുദൃഢമി-
സ്ഥാനത്തിലെത്തുന്നതേ. 3

മേൽക്കാണിച്ച മൂന്നു പദ്യങ്ങളും ശ്രീമതി മേരിജോൺ തോട്ടത്തിന്റെ 'ഗീതാവലി' എന്ന ഗ്രന്ഥത്തിൽ 'സായാഹ്നത്തിലെ ഏകാന്തയാത്ര' എന്ന ശീർഷകത്തിൽതന്നെ പ്രസിദ്ധീകരിച്ചുകാണുന്നതിനാൽ ഈ പദ്യങ്ങളുടെ ഉടമസ്ഥാവകാശം തമ്പുരാനോ, ശ്രീമതിക്കോ എന്നു നിർണ്ണയിക്കാനുള്ള അവസരം ഗ്രന്ഥകാരനു കൊടുത്തുകൊണ്ടു് സൗമ്യമായി ആ നിരൂപണം ഞാൻ നിറുത്തിയിരുന്നതാണു്.

എന്നാൽ കർക്കടകം ലക്കം വിദ്യാഭിവർദ്ധിനിയിൽ ഗ്രന്ഥകാരൻ "ആ സംശയം" എന്നപേരിൽ അതിനു സമാധാനം പറയാൻ ശ്രമിച്ചിരിക്കുന്നു. അദ്ദേഹം തമ്പുരാനിൽനിന്നു നേരിട്ടു് ആ ശ്ലോകങ്ങൾ കേട്ടിട്ടുണ്ടെന്നും തമ്പുരാന്റെ മരണശേഷം ശേഖരിച്ച കൈയെഴുത്തു പ്രതിയിൽ ആ ശ്ലോകങ്ങൾ 'സായാഹ്നത്തിലെ ഏകാന്തയാത്ര' എന്ന ശീർഷകത്തിൽ ഇപ്പോഴും കൈവശമുണ്ടെന്നും പ്രഖ്യാപിച്ചിരിക്കുന്നു.

"പ്രസ്തുത ഖണ്ഡകൃതി വായിച്ചപ്പോൾ,

# സരസശ്ലോകങ്ങൾ.

(തുടർച്ച.)

(ചെന്നിത്തല കെ. കൃഷ്ണയ്യർ.)

വെള്ളിക്കുന്നിലമന്നോന്റെ
പള്ളിപ്പേരടിയത്തിനു്;
ഉള്ളിൽത്തള്ളിനകോപത്താൽ
വള്ളിനുള്ളീടിനാളുമ. 20

വെള്ളിക്കുന്നിലമന്നോന്റെ പള്ളിപ്പേരു് =മാരാരി. അതിലെ വള്ളി എടുത്തു കളഞ്ഞൽ മാരാരു് എന്നായി. അതാണു് തന്റെ പേരെന്നു കവി ചമത്കാരഭങ്ഗിയിൽ പറയുന്നു.

വണ്ടാറണിക്കുഴലിതൻമുഖപങ്കജത്തെ-
ക്കണ്ടാൽ ഭ്രമിച്ചുമതിയെന്നു നിനച്ചുപോകും;
പണ്ടേഭ്രമിച്ചു മരുവുന്നൊരെനിക്കുനിത്യം
കണ്ടിട്ടുമില്ല മതിയെന്നൊരു ഭാവമിന്നും. 21

ഇവിടെ ദ്വിതീയപാദത്തിലെ മതിക്കു ചന്ദ്രൻ എന്നും, അന്ത്യപാദത്തിലെ മതിക്കു് അലംഭാവമെന്നും അർത്ഥം ധരിക്കണം.

കല്ലിന്മേലും കതിർപ്പൊന്മണിയൊടുതലയും
ചാച്ചുപാടത്തുനില്ക്കും
നെല്ലിന്മേലും നിശാടപ്പരിഷയുടെ മുടി-
ക്കും മടിക്കാതെനിത്യം
പുല്ലിന്മേലും പുരാരിപ്രഭുവിനുടെ കരൾ-
ത്തട്ടുപൊട്ടിച്ചതണ്ടാർ-
വില്ലിന്മേലും വിളങ്ങും വിരുതുടയ ശര
ച്ചന്ദ്ര! നീതന്നെധന്യൻ. 22

വയ്ക്കം സി. എൻ. രാമൻപിള്ളയുടെ ഈ പദ്യത്തിനുള്ള ചമത്കാരം വാചാമഗോചരമാകുന്നു.

ഗോപിതൊട്ടതിരുനെററി രാധയാം
ഗോപിതൊട്ടകരഭോരു, സങ്കടം
ഗോപിതൊട്ടമന, മേവമെത്രയോ
ഗോപിതൊട്ട ശിശുഗോപനാശ്രയം. 23

ഭക്തശിരോമണിയായ വാഴക്കുന്നം നമ്പൂതിരിയുടെ ശിശുഗോപാലസ്തോത്രാത്മകമായ ഈ പദ്യത്തിലെ ഗോപീശബ്ദത്തിന്റെ നാനാർത്ഥം ഗ്രഹിച്ചുവേണം അർത്ഥയോജന ചെയ്വാൻ.

വാണീലാവരവർണ്ണിനീമണികൾ തൻ
വാർകുന്തളത്തിൽസുഖം
വീണീലാവിധിപോലെചെന്നു ഭഗവദ്-
പാദാരവിന്ദങ്ങളിൽ

---

തമ്പുരാൻ എന്നെ ചൊല്ലിക്കേൾപ്പിച്ച പദ്യങ്ങൾ എന്റെ സ്മരണയിൽ വരാതെയിരുന്നില്ല. അതിനാൽ ഈ മൂന്നു പദ്യങ്ങൾ അന്യകവി പ്രണീതങ്ങളാണോ എന്നു് ആലോചിക്കേണ്ട ആവശ്യം എനിക്കു നേരിട്ടില്ല" എന്നു് ഗ്രന്ഥകാരൻ ഒരു ഉറച്ചനില അവലംബിച്ചിരിക്കുന്നു. എന്നാൽ എന്റെ മുമ്പിലിരിക്കുന്ന ഗീതാവലിയിലെ 'സായാഹ്നത്തിലെ ഏകാന്തയാത്ര'യിൽ എട്ടും ഒൻപതും പത്തും ശ്ലോകങ്ങളായി ഞാൻ അവയെ കാണുകയും ചെയ്യുന്നു.

ഇതിന്റെ യാഥാത്മ്യം കേരളീയ സഹൃദയലോകമാണു് അന്വേഷിച്ചു തീരുമാനിക്കേണ്ടതു്. ശ്രീമതി മേരിജോൺ തോട്ടം അവരുടെ ഭാഗം ന്യായീകരിക്കുവാനും കടപ്പെട്ടിരിക്കുന്നു. ഗ്രന്ഥകാരന്റെ മറുപടിക്കു വേണ്ടി ഞാൻ കാത്തിരുന്നതാണു് ഇത്രയും താമസത്തിന്നിടയായതു്. ഈ മാതിരി അപഭ്രംശങ്ങൾ ഭാഷാഭിമാനികളുടെ സത്വരശ്രദ്ധയിൽ പെടേണ്ടതിന്റെ ആവശ്യകത ചൂണ്ടിക്കാണിക്കാനും ഈ അവസരം ഞാൻ വിനിയോഗിച്ചു കൊള്ളട്ടെ!

—:*:—

ക്ഷോണീ ധൂസരധൂളിപററിയൊളിയും
മങ്ങിക്കിടക്കുന്നതി-
ന്നാണീശ്രേഷ്ഠകുലേപിറന്നതുഭവാ-
നെന്നോ നറുംപുഷ്പമേ! 24

ഭൂമിയിൽവീണു പൊടിപററിമങ്ങിക്കിടക്കുന്ന ഒരു പുഷ്പത്തെ അഭിസംബോധനം ചെയ്തു പറയുന്ന ഈ പദ്യത്തിൽ, ജീവിതോദ്ദേശങ്ങൾ സാധിക്കാൻ ഇടയാകാതെ ഇഹലോകവാസം അവസാനിച്ച ഒരു കുലീന വ്യക്തിയെ സ്മരിച്ചിരിക്കുന്നു.

ചാഞ്ചല്യംകലരുന്നപുഷ്കരസഹാ-
യത്താൽനളോൽപാടനം
താൻചെയ്വാൻതുനിയുന്നഹന്ത! കലിയേ
നാലുണ്ടുപാദങ്ങളും
തഞ്ചുംപ്രാസവുമുണ്ടുപാർക്കിലധുനാ-
നല്പദ്യമോവൈദ്യനോ
വാഞ്ഛിക്കും പടിജൃംഭണംപുനരിതാ
ചെയ്യുന്നുദന്താവളം. 25

പുഷ്കരനളാദിപദങ്ങളുടെ ശ്ലേഷാർത്ഥം ഗ്രഹിച്ചുവേണം അർത്ഥയോജന ചെയ്വാൻ. ഇവിടെ ആനയെ കലിയായിട്ടും, പദ്യമായിട്ടും വൈദ്യനായിട്ടും സങ്കല്പിച്ചിരിക്കുന്നു.

നിന്നോടൊന്നിച്ചുമുന്നം രജനികളിലനേ-
കം ഗാഢസംവാദംബരത്താ-
ലന്യാസങ്ങേനികാമംവിമുഖതയൊടുഞാൻ
നിദ്രയെക്കൈവെടിഞ്ഞേൻ
നിന്നെക്കാണാനുമിപ്പോളധികമവളെഞാ-
നാശ്രയിക്കേണ്ടിവന്നു
ധന്യേകണ്ടാലുമിന്നെൻവിധിവിഹിതമവൾ
ക്കെന്നിലില്ലാഭിമുഖ്യം. 26

ശൃംഗാരസുരഭിലമായ ഈ പദ്യത്തിനുള്ള സ്വാരസ്യം സഹൃദയൈകവേദ്യമാകുന്നു.

തെണ്ടീട്ടാണശനം, തുണിക്കുപകരം
തോലാണുടുത്തീടുവാൻ,
പണ്ടുംപന്നഗമാണു, കണ്ഠചുടല-
ക്കാടാണിരുന്നീടുവാൻ
തണ്ടാർസായകവൈരിയാണുഭഗവാൻ
സർവ്വജ്ഞനാണെങ്കിലും
രണ്ടാളുണ്ടുകളത്രമെന്റെ ശിവനേ!
ചിത്രം ചരിത്രം തവ. 27

ശിവന്റെ ചരിത്രം വിചിത്രമാണെന്നു എത്ര സരസമായി സമർത്ഥിച്ചിരിക്കുന്നുവെന്നു നോക്കുക!

തള്ളപ്പയ്യോടടുക്കും തരമൊടുമുല-
താൻ മുട്ടിമുട്ടിക്കുടിക്കും
തുള്ളിച്ചാടിക്കളിക്കും തുരുതുരെയുട-
നങ്ങേററമോടിഗ്ഗമിക്കും
കള്ളപ്പെട്ടൊട്ടുനില്ക്കും കയറിടുകിലു-
ടൻ തെല്ലുമെല്ലെക്കുതിക്കും
പിള്ളപ്പൈക്കുട്ടിചേക്കും പരമകുതുക-
മുൾക്കാമ്പിലോക്കുമ്പൊളാക്കും. 28

ഇവിടെ പൈക്കുട്ടിയെ വർണ്ണിച്ചിരിക്കുന്നതു് അത്യന്തം സ്വാഭാവികമായിരിക്കുന്നു.

അല്ലോളം തവമന്ദഹാസനികടേ
കോലും നിലാവും കറ-
പ്പല്ലിന്നുണ്ടുനിലാവൊളം വെളു-
പ്പുല്ലാസികശാന്തികേ-
കല്ലോളം കടുതിന്നുപല്ലവമിളംപൂ
മെയ്തൊടുന്നോർക്കഹോ!
കല്ലും പല്ലവകോമളം തവമനം
ചിന്തിക്കിലേണേക്ഷണേ! 29

ഒരു സുന്ദരീരത്നത്തിന്റെ പുഞ്ചിരിയുടെ വെണ്മയും, തലമുടിയുടെ കറുപ്പും, ശരീരത്തിന്റെ മാർദ്ദവവും, മനസ്സിന്റെ കാഠിന്യവും ഇതിലധികം ചമത്കാരജനകമായി വർണ്ണിക്കാൻ പ്രയാസമാണു്.

(തുടരും)

# ഭൂമിയും സൂൎയ്യനും.

(ആർ. പി.)

നാം ജീവിക്കുന്ന ഈ ഭൂമി വളരെ വലുതും, സൂൎയ്യൻ ഒരു പപ്പടകംപോലെ ചെറുതുമായിട്ടാണല്ലോ നമുക്കുതോന്നുന്നതു്. ഇതിൽനിന്നും ഭൂമി സൂൎയ്യനേക്കാൾ അനേകായിരംമടങ്ങു വലിപ്പമുള്ള ഒരു ഗോളമാണെന്നു സാധാരണക്കാർ ധരിച്ചുപോകാനിടയുണ്ടു്. ഈ മാതിരി ധാരണകൾ വെറും തെററിദ്ധാരണകൾതന്നെയാണു്.

ഒരുവൻ 20നാഴികവീതം ദിവസം നടന്നു ഭൂമിയെ പ്രദക്ഷിണം ചെയ്യാനൊരുങ്ങുന്നപക്ഷം മൂന്നിൽ ചില്വാനം വത്സരങ്ങൾ കൊണ്ടേ അവൻെറശ്രമം സഫലമാകയുള്ളു. അത്രയ്ക്കു വലിപ്പമുള്ള ഭൂമികൾ പന്ത്രണ്ടുലക്ഷത്തോളം ഒന്നിച്ചു ചേൎത്തുവച്ചാൽ എത്ര വലിപ്പമുണ്ടാകുമോ അത്രയും വലിപ്പമാണു സൂൎയ്യനുള്ളതെന്നു കണക്കാക്കപ്പെട്ടിട്ടുണ്ടു്. മണിക്കൂറിൽ അറുപതുനാഴികവീതം രാവും പകലും യാത്രചെയ്താൽ സൂൎയ്യബിംബത്തെ ഒന്നു ചുററിവരുന്നതിനു് അഞ്ചുവൎഷം വേണമത്രെ. ഇത്രയും പറഞ്ഞതുകൊണ്ടു് ഭൂമിയും സൂൎയ്യനും തമ്മിലുള്ള വലിപ്പത്തിൻെറ താരതമ്യം ഏറക്കുറെ അനുമാനിക്കാവുന്നതാണല്ലോ

സൂൎയ്യനും ഭൂമിയും തമ്മിൽ ഒരു മുഴുത്ത ചെറുനാരങ്ങയും ഒരു കടുകുമണിയും തമ്മിലുള്ളത്ര വ്യത്യാസമുണ്ടു്. ഘനംകൊണ്ടു നോക്കുന്നതായാൽ ഒരു ത്രാസിൻെറ ഒരു തട്ടിൽ സൂൎയ്യനേയും മറേറതിൽ മൂന്നുലക്ഷം ഭൂമികളേയും ഇട്ടു തൂക്കിയാൽ സൂൎയ്യനിരിക്കുന്ന തട്ടു കുറച്ചു മുൻതൂക്കമായും കാണാവുന്നതാണു്.

അകലം ഭൂമിയിൽനിന്നു സൂൎയ്യനിലേക്കു 927 ലക്ഷം നാഴികദൂരമുണ്ടു്. ഒരാൾക്കു് പത്തുലക്ഷംവരെ എണ്ണുന്നതിനു മൂന്നുദിവസം വേണം. ആ സ്ഥിതിക്കു് ഭൂമിയിൽനിന്നു സൂൎയ്യനിലേക്കുള്ള അകലം എത്രമൈൽ എന്നു് എണ്ണിത്തീക്കുന്നതിനു ഊണും ഉറക്കവും ഇല്ലാതെ ബദ്ധപ്പെട്ടിരുന്നെണ്ണിയാൽ ഒൻപതുമാസം വേണ്ടിവരും. ഭൂമിയും സൂൎയ്യനും തമ്മിലുള്ള പരസ്പരബന്ധത്തെപ്പററി ഇത്രയുമെങ്കിലും നാം ഗ്രഹിച്ചിരിക്കേണ്ടതാണു്.

സൂൎയ്യചികിത്സയെപ്പററിയും അല്പം ചില തുപറയാം. നിറംകൊടുക്കുവാനും നിറം ഇല്ലാതാക്കുവാനും സൂൎയ്യനു ശക്തിയുണ്ടു്. ഇലകളിൽ കാണുന്ന പലവിധ വൎണ്ണങ്ങൾ സൂൎയ്യൻെറ കരസ്പൎശത്താൽ ഉണ്ടാകുന്നവയത്രെ. ഇരുട്ടിൽ മുളയ്ക്കുന്ന സസ്യങ്ങൾ വെളുത്തു വിളറിയിരിക്കുന്നതു് സൂൎയ്യകാന്തിയുടെ അഭാവത്താലാണു്. സൂൎയ്യരശ്മി ശരീരത്തിലേററാൽ രക്തം ശുദ്ധമായിത്തീരും. വെയിലേററാൽ രോഗാണുക്കൾ ശരീരത്തിൽനിന്നു ഓടിഒളിക്കും. ശരീരകാന്തിവൎദ്ധിക്കും. വിളൎച്ചയും ക്ഷീണവും വിട്ടുമാറും. സൂൎയ്യരശ്മിക്കു ക്ഷയം നശിപ്പിക്കാനും കഴിയും. ഈ ഗുണങ്ങൾ ആസ്പദമാക്കിയായിരിക്കാം പലരും സൂൎയ്യനേ ആരാധിക്കുന്നതു്. സൂൎയ്യനമസ്കാരം ഒരു വ്യായാമവുമാണല്ലോ.

# * വിലാപഗീതി.

(പുനക്കൊന്നൂർ ജീ. പി. പിള്ള.)

ലളിതേ മകളേ നീയെൻജീവനി-
ലൊളിപകരാനായ്‌വന്നു.
തരളതടില്ലതപോലെൻമുന്നിൽ
ചിലനിമിഷം നീ നിന്നു.
വിലസിതലീലാരസമൊട്ടു ശൈശവ-
കലവികൾ നിന്നിലണഞ്ഞു.
കുളിരലയിളകും കുതുകംകൊണ്ടെൻ
കരളും പുളകമണിഞ്ഞു.

ഭംഗിയിണങ്ങും ഭാവനപോലെ തെ-
ളിഞ്ഞൊരുമേനിവെടിഞ്ഞു,
അങ്ങൊരുനാൾ—അതികഷ്ടമഹോ—നീ
യെങ്ങോപോയിമറഞ്ഞു.
വരികില്ലിനിയൊരുനാളും നീയെ-
ന്നരുമേ,യെൻനികടത്തിൽ
തരളിതമുരളീഗാനംപോൽ നീ
യൊഴുകിലയിച്ചു നഭസ്സിൽ.

എന്തിനുനീയിക്ഷണികപ്രഭകൊ-
ണ്ടെന്റെഹൃദന്തമുരുക്കി?
സന്തതമെന്നെ കരയിക്കാനായ്
പുഞ്ചിരിശകലമൊഴുക്കി?

മറവാനരുതേ മകളേ നിന്മെയ്—
വടിവും, നടയും, മട്ടും;
ചെറുമണിനാദശ്രുതിയുതിരും കുളിർ
ചിരിയും, മൊഴിയും, പാട്ടും.

മറവിയിലാണ്ടൊരു മധുരമനോഹര-
കവിതാശകലംപോലെ,
പ്രതിവിധികാണ്മതിനൊരുവഴിതേടുമൊ-
രനുശയസംഗതിപോലെ
വത്സ, നീയെൻസ്മരണയിലെന്നുമൊ-
രിച്ഛാഹതിയായ്‌നിൽക്കും,
ചേതനയതിലൊരുമാറാവ്രണമായ്
വേദനയെന്നും ചേർക്കും.

എന്തിഹചെയ്തു ഞാനെൻപ്രാണനിൽ
നൊന്തതഴമ്പുനികത്താൻ?
സുന്ദരനന്ദനവാടിയിൽ നിന്നുടെ
യന്തികമതിൽവന്നെത്താൻ?

---

* "ലളിതലവംഗലതാപരിശീലന" എന്നു തുടങ്ങുന്ന അഷ്ടപദീഗാനത്തിന്റെ വൃത്തം.

---

### ഈ ലോകം നശിക്കുമോ.

അഞ്ചുവിധത്തിൽ നശിക്കാമത്രെ! 1. സൂര്യൻ പൊട്ടിത്തെറിക്കുക, 2. സൂര്യൻ തണുത്തുപോവുക, 3. നക്ഷത്രം സൂര്യനിൽ മുട്ടിതകർന്നു ഭൂമിയിൽ പതിക്കുക, 4. ഒരു വാൽനക്ഷത്രം ഭൂമിയിൽ വന്നടിക്കുക, 5. ചന്ദ്രൻ ഭൂമിയെ സമീപിച്ചു കടൽക്ഷോഭമുണ്ടാക്കി ജലപ്രളയമുണ്ടാവുക. ന്യൂയാർക്കിൽ പ്ലാനറേറിയം എന്ന പരീക്ഷണശാലയിൽ വെച്ച് ഈ അഞ്ചുവിധവും പ്രദർശിപ്പിക്കുകയുണ്ടായത്രെ.

---

### മദ്രാസ് ഗവ: തീരുമാനം:—

ഇന്നത്തെ വ്യത്യസ്ത പരിതസ്ഥിതികളിൽ പേനകളുടെമുമ്പിൽ ബഹുമാനസൂചകമായി ചേർത്തുവരുന്ന മിസ്റ്റർ, മിസിസ്സ് എന്ന പദങ്ങൾക്കുപകരം ശ്രീയെന്നും, ശ്രീമതിഎന്നും മാത്രം മേലാൽ ചേർത്താൽ മതി. മുസ്ലീമിങ്ങൾക്ക് ജനാബ് എന്നും, ആംഗ്ലോഇൻഡ്യക്കാർക്കും, യൂറോപ്യന്മാർക്കും മാത്രം മിസ്റ്റർ എന്നും ചേർക്കാം സാഹിബ്, സാഹിബ് ബഹദൂർ മുതലായ ബഹുമതി പദങ്ങൾ മേലാൽ ചേർക്കുന്നതല്ല.

—:*:—

# ശ്രീ നരസിംഹവിലാസം ബുക്കുഡിപ്പോ,

## തുറവൂർ A. O.   കുത്തിയതോട് P. O.

### കഥ—നോവൽ.

| | രൂ | ണ | സ |
|---|---|---|---|
| എസ്ഥേറ | 2 | 0 | 0 |
| അമ്മായിഅമ്മ | 0 | 4 | 0 |
| അപരാധിനി | 0 | 4 | 0 |
| അശ്രുധാര | 1 | 0 | 0 |
| അംബുജം | 0 | 3 | 0 |
| മലഞ്ചരിവിലെഭൂതം | 0 | 10 | 0 |
| കഥാകുസുമങ്ങൾ | 0 | 8 | 0 |
| പ്രേമമുദ്ര | 0 | 6 | 0 |
| പ്രണാമം | 1 | 0 | 0 |
| ലീലാഞ്ജലി | 1 | 4 | 0 |

### ബാലസാഹിത്യം.

| | രൂ | ണ | സ |
|---|---|---|---|
| ബാലാരാമം (വർണ്ണചിത്രങ്ങൾസഹിതം) | 0 | 3 | 0 |
| ചിത്രകഥാവലി (മൂന്നുഭാഗം) | 0 | 9 | 0 |
| കഥനപാഠങ്ങൾ (നാലുഭാഗം) | 0 | 10 | 0 |
| കണക്കുപാഠങ്ങൾ | 0 | 2 | 0 |
| ചരിത്രപാഠങ്ങൾ | 0 | 4 | 0 |
| കളികൾ | 0 | 4 | 0 |

### സഹകരണം.

| | രൂ | ണ | സ |
|---|---|---|---|
| സഹകരണദീപിക | 1 | 2 | 0 |
| വായ്പസഹായി | 0 | 4 | 0 |
| നമ്മുടെ സഹകരണസംഘങ്ങൾ | 0 | 4 | 0 |
| സഹകരണപ്രവേശിക | 0 | 10 | 0 |

### കവിതകൾ.

| | രൂ | ണ | സ |
|---|---|---|---|
| മഹാത്മജി (ജീവചരിത്രകാവ്യം) | 0 | 10 | 0 |
| സ്വാതന്ത്ര്യോദയം (ജി.) | 0 | 4 | 0 |
| പാദമുദ്രകൾ (വയലാർ രാമവർമ്മ) | 0 | 8 | 0 |
| മാതൃകാക്ഷരമാല (സ്തോത്രം) | 0 | 4 | 0 |
| സന്ദേശം (ചന്ദ്രശേഖരവാര്യർ) | 0 | 12 | 0 |
| ഭടന്റെ ഓമന | 0 | 4 | 0 |

### മറുചിലതു്.

| | രൂ | ണ | സ |
|---|---|---|---|
| ജാലവിദ്യകൾ (ചിത്രങ്ങളോടെ) | 0 | 8 | 0 |
| ആത്മാവും മോക്ഷവും | 0 | 4 | 0 |
| സ്വധർമ്മസുധ | 0 | 4 | 0 |
| ഗാന്ധിജയന്തി (നാടകം) | 0 | 14 | 0 |
| വേദവ്യാസൻ | 0 | 4 | 0 |
| സാരസ്വതചരിത്രം | 0 | 8 | 0 |
| ചന്ദാവർക്കർ (ജീവചരിത്രം) | 0 | 2 | 0 |
| സാഹിത്യകുശലൻശേഷഗിരിപ്രഭു | 1 | 0 | 0 |

### ഡോക്ടറുടെ മകൾ.

സേവനസന്നദ്ധനും ദീനാനുകമ്പിയും ആയ ഒരു ഡോക്ടറെ കേന്ദ്രീകരിച്ചുള്ള ഒരു നോവൽ. വികാരനിർഭരവും ആദർശപൂരിതവുമാണു് ഇതിലെ സംഭവപരമ്പരകൾ. ഹൃദ്യമായ ഭാഷ.

വില 14 ണ.

### തൂപ്പുകാരി.

ഒരു തൂപ്പുകാരന്റെ മകൾ തൂപ്പുകാരി. അവൾ ഒരു തൂപ്പുകാരന്റെതന്നെ ഭാര്യയായിത്തീരുന്ന അവരുടെ ദുരിതപൂരിതമായ ജീവിതം. പുത്രനെ പഠിപ്പിച്ചു കേമനാക്കാനുള്ള കൊതിയും പ്രയത്നവും. ജീവിതനൈരാശ്യം. പണിമുടക്കം അനന്തരഫലങ്ങളും. ഇങ്ങനെ സാധുക്കളുടെ ജീവിതത്തിലെ വിവിധസംഭവങ്ങളെ ഹൃദയത്തിൽ ഗാഢമായി പതിയത്തക്കവിധത്തിൽ വിവരിക്കുന്ന ഒരു നോവൽ.

വില 10 ണ.

### ലൈബ്രേറിയൻ.

ഒരു ഗ്രന്ഥശാലയിലെ ലൈബ്രേറിയൻ എങ്ങനെയെല്ലാമുള്ള ആളായിരിക്കണമെന്നു വിവരിക്കുന്ന ഒരു ലഘുഗ്രന്ഥം. ഗ്രന്ഥശാലാപ്രവർത്തകരെല്ലാം ആവശ്യം വായിച്ചിരിക്കേണ്ടതു്.

വില 4 ണ

### വയോജനവിദ്യാഭ്യാസം.

വയോജനങ്ങളെ അഭ്യസ്തവിദ്യരാക്കിത്തീർക്കുന്നതിനുതകുന്ന മാർഗ്ഗങ്ങളെ ഫലപ്രദമാംവണ്ണം വിവരിക്കുന്ന ഒരു ലഘുഗ്രന്ഥം.

വില 6 ണ.

മററനേകം പുസ്തകങ്ങൾ വില്പാനുണ്ടു്. വായനശാലകൾക്കും കച്ചവടക്കാർക്കും നല്ല കമ്മീഷൻ. കൂടുതൽ വിവരങ്ങൾക്കെഴുതുക.

മാനേജർ.

# മാപ്പ്.

(വട്ടോളി കൊച്ചുകൃഷ്ണൻ നായർ.)

ആരണ്യലക്ഷ്മീവിലാസലേശം
ചേരുന്നാഗ്രാമം, മനോഭിരാമം.
ചെങ്കതിർക്കററയാലന്തിമാക്കൻ
പൊങ്കളിപൂശുന്നിതപ്രദേശം.
അന്തണഗേഹ മിരുവശത്തും
ബന്ധുരം ചേരുന്നിടവഴികൾ,
കാണാമാഗ്രാമത്തിലൂടെംപാവും
ചേണാന്ന വസ്ത്രത്തിലെന്നപോലെ.
അന്തണനേകനണഞ്ഞിട്ടന്നി-
താന്തരാനന്ദ മോടാവഴിയിൽ
ഉച്ചരിച്ചീടുന്ന സ്തോത്രഗാന
മുച്ചത്തി, ലീശശ്രവണമെത്താൻ
ദേഹ,മധഃകൃതരെത്തിത്തീണ്ടാ
താ"ഹാ! ഹാ!"യെന്നിടയ്ക്കാട്ടീടുന്നു.
വെള്ളിത്തലമുടിതൻകരത്താൽ
തള്ളിവിടമുന്നു മന്ദമന്ദം
ചെമ്പട്ടുടുത്തതിൻ മീതെയായി
സ്സമ്പത്തുകാട്ടുന്നപൊന്നരഞ്ഞാൺ.
പൊൻതാക്കോലാടിടും പൂണനൂലും
സന്തതംതുള്ളും കുംഭോദരവും,
നീരാടിയെത്തുമീ ഘോഷയാത്ര
യാരായാലുമൊന്നു നോക്കിനിൽക്കും.
കഷ്ടം,മാ, മാറ്റുത്തിരിവിൽ വിപ്രൻ
മുട്ടിപ്പോയ്, പാവമാംപഞ്ചമിയെ
പഞ്ചമകന്യക പാഞ്ഞണഞ്ഞു
കാഞ്ചനം കാതിരുമ്പോടുചേൻ!
പേടമാനൊന്നു പകച്ചുപിൻപോ
ട്ടോടവേ, യാവ്യാഘ്രംകൺതുറിച്ചു.
വേപിച്ചു കല്ലൊന്നൊടുത്തെറിഞ്ഞു
കോപത്തിൻകോമരമായവിപ്രൻ
മൗലിതകന്നൊരുപഞ്ചമിയും
കല്ലുമുടൻവീണു നിശ്ചലമായ്!
ചോരതൻചോല യൊലിച്ചുകണ്ടു
പാരംവിരണ്ടേരം പാഞ്ഞുവിപ്രൻ:
ആവഴിക്കാരവമൊന്നുയൻ
ഭാവംപകൻ ചലിച്ചുഗ്രാമം

ദക്ഷിണപാണിയിൽ ദണ്ഡുമന്തി
യക്ഷീണമെത്തുന്നു വൃദ്ധനേകൻ
വാനിൽജയഘോഷം ചേർത്തുപിൻപിൽ
പാണികൾകൂപ്പിക്കൊണ്ടൊട്ടനേകർ.
കാവിവസനമണിഞ്ഞിട്ടില്ല
പാവിതനപ്പുമാൻ സർവ്വപൂജ്യൻ
ഗാത്രമശേഷം വിഭൂതിയില്ല
സ്തോത്രമുറച്ചുച്ചരിപ്പതില്ല
കയ്യിൽ കമണ്ഡലുകാണുന്നില്ല
മെയ്യിലരുദ്രാക്ഷമാല്യമില്ല
വേണിജ്ജടയില്ല, താടിയില്ല
പാണിയിലില്ലൊരു യോഗദണ്ഡും
ഒട്ടുവെളുത്തൊരു ഖാദിവസ്ത്രം
മുട്ടമറയാതുടുത്തിരുന്നു.
മററൊന്നതുപോൽപുതച്ചു, ദണ്ഡു
മൊത്തുവന്നെത്തുന്നു മുണ്ഡശീഷൻ
ദന്തവിഹീനമാണാവദനം
സന്തതചിന്താവിനമ്രരമ്യം........
ഗ്രാമസമുദ്ധാരണോത്സുകനാം
ശ്രീമദ്മഹാത്മജി വന്നണവൂ?
പഞ്ചമിതൻ ചാരത്തെത്തിയൊന്നു
ചഞ്ചലചിത്തനായ് നോക്കിനിന്നു.
ചാരത്തിരുന്നുതൻ വസ്ത്രംകീറി
ചോരതുടച്ചു മുറിവുകെട്ടി
മൗലിതന്നങ്കത്തിലേററിവച്ചു
നീലമുകിൽവേണിചെററൊതുക്കി
"എന്മകൾ കണ്ണുതുറക്കെ"ന്നോതി
മന്ദംതലോടി കുലുക്കിനോക്കി
സ്വച്ഛജലമുടനാനയിച്ചു
മൂർച്ഛിത തൻമുഖത്താഞ്ഞെറിഞ്ഞു.
പെൺകൊടി കണ്ണുതുറന്നുചുററും
ശങ്കിച്ചുപാരം പകച്ചുനോക്കി
ഉന്നിദ്രനേത്രനായമ്മഹാത്മാ,
മന്ദസ്മിതംപൂണ്ടു ചോദിച്ചേവം:
"കണ്മണിലേശം ഭയപ്പെടാതെ
യെന്മകൾക്കെന്തു പിണഞ്ഞുചൊൽക?"

# തോണിക്കാരി.

By.
ഗ്രന്ഥകർത്താ,
കുട്ടംപേരൂർ ഗോവിന്ദൻ നമ്പൂതിരി.

പ്രകാശ് പ്രിൻറിംഗ് & പബ്ളിഷിംഗ്
ഹൌസ്—തിരുവനന്തപുരം.

തോണിക്കാരി. കുട്ടംപേരൂർ ശ്രീ. ഗോവിന്ദൻനമ്പൂതിരിയെ ഓണപ്പുലരിയിൽക്കൂടി സഹൃദയലോകം കണ്ടിരിക്കാം. അദ്ദേഹത്തിൻെറ ദ്വിതീയ സന്താനമാണിതു്. നാലു ദ്രാവിഡവൃത്തങ്ങളിലൊതുങ്ങുന്ന നാലുഖണ്ഡങ്ങളിലായി രചിച്ചിട്ടുള്ള ഈ ലഘുകാവ്യത്തെക്കുറിച്ചു്, ആസ്ഥാനകവിയുടെ സരസവും സംക്ഷിപ്താക്ഷരവുമായ അഭിപ്രായത്തിൽ കവിഞ്ഞു് അക്കും ഒന്നും പറയാൻ കാണുമെന്നുതോന്നുന്നില്ല. "ശ്രീ നമ്പൂതിരിയുടെ കവിത സാഹിതീരസത്തിൽ തോണിയിറക്കി തുഴഞ്ഞുപോകുന്നതിൽ, തഴക്കക്കുറവുകൊണ്ടായിരിക്കാം, ചില തക്കേടുകൾ ഇല്ലായ്കയില്ല. എന്നാലും അതു കരയ്ക്കണയുന്നതുവരെ സുദൃക്കുകൾ സകൗതുകം നോക്കിക്കാണും." ഇതാണു് ആ വിശുദ്ധകവി ഹൃദയത്തിൻെറ വിധിയെഴുത്തു്.

സ്വസമുദായത്തിൻെറ ചില ദൂഷ്യവശങ്ങൾ പരിഹരിക്കണമെന്നുള്ള പുരോഗമനത്തിൽനിന്നും പൊട്ടിപ്പുറപ്പെട്ടിട്ടുള്ളതത്രേ ഇതിലെ ഇതിവൃത്തം. കഥ സംഭവിക്കാവുന്നതായാലും അല്ലെങ്കിലും, ജാതിശ്രേഷ്ഠതയുടെ തണലിൽ നിന്നുകൊണ്ടു് മനുഷ്യൻ കാട്ടുന്ന മൃഗീയതയോടു പടവെട്ടാനുള്ള മി. നമ്പൂതിരിയുടെ ആവേശം ശ്ലാഘനീയംതന്നെയാണു്.

നാം വയസ്സുകാരനായ ഒരാഢ്യബ്രാഹ്മണൻ യാത്രചെയ്തു ഒരു പുഴവക്കത്തെത്തുന്നു. പട്ടാപ്പകൽസമയം. നല്ലവേനലും കൊട്ടുംകാററുമുണ്ടെന്നു കവിപറയുന്നു. ആ നദിയിൽ അക്കരെയിക്കരെ ആളുകളെ കടത്തിവിടുന്നതു ഒരു പതിന്നാലുകാരിയാണു്. പതിതയെങ്കിലും "ലീല" പഥിക നയനങ്ങൾക്കു പാൽക്കുഴമ്പായിരുന്നു. കാമൻെറ അകമ്പടിയോടുകൂടി കിഴവൻ ലീലയുടെ തോണിയിൽ സ്ഥലംപിടിച്ചു. യുവവികാരങ്ങൾ തിരതല്ലുന്ന ഹൃദയത്തോടുകൂടി വൃദ്ധൻ കരക്കിറങ്ങി രണ്ടുരൂപ പൊതിഞ്ഞു വള്ളത്തിൽ ഇട്ടിട്ടുപോയി. ദാരിദ്ര്യത്തിലും അഭിമാനം സൂക്ഷിക്കുന്ന കൊച്ചുതോണിക്കാരി രൂപ തിരിച്ചുകൊടുക്കാനായി വൃദ്ധൻപോയ വഴി നോക്കിനടക്കുന്നു. അതാ! വഴിയരികിൽ കാൽവഴുതിവീണുകിടന്നു നിലവിളിക്കുന്നു. അതേ ബ്രാഹ്മണവൃദ്ധൻ; കാമത്തിൻെറ കോമരം. കഥയറിയാത്ത പിഞ്ചുപെൺകൊടി കിഴവൻെറ കാലുതടവാകുന്ന, തടവിൽ പെടുന്നു. വൃദ്ധൻ, നേരത്തേ തലയുയർത്തി വികാരങ്ങൾക്കു വിധേയനായി എന്തൊക്കെയോ കാട്ടുവാൻ ഭാവിക്കുന്നു. സമീപവാസികൾ ഓടി എത്തുകയും പ്രാണഭയത്താൽ വൃദ്ധൻ ലീലയുടെ പാദങ്ങളിൽ പതിക്കുകയും ചെയ്യുന്നു. അറിവുള്ള ലീല രഹസ്യങ്ങൾ വെളിച്ചത്തെടുക്കാതെ ആ അറുപതുകാരനു് അഭയം നൾകി. ഇതാണു് ഈ കൃതിയിലെ കഥാശരീരം. ഇതിൽ ഒരു വലിയ അനൗചിത്യമുള്ളതു് പാമ്പൻെറ പെട്ടെന്നുള്ള പതനമാണു്. ആ വീ

---

പെട്ടെന്നാപ്പുണ്യാങ്കം വിട്ടെണീററു—
മട്ടോൽമൊഴിയോതി, കല്ലുചൂണ്ടി:
"പാവത്തിൻതമ്പ്രാ! വലിച്ചെറിഞ്ഞോ
അവല്യകല്ലോരു പൂണൂൽ തമ്പ്രാൻ"
പിൻപിലായ് പൂണൂൽക്കാർ നോക്കി-
നിൽക്കേ,
അൻപിൽജനാവലി ക്രോധമേൽക്കേ,
തെല്ലുനമിച്ചോതി, യമ്മഹാത്മാ—
"തെല്ലുംകൊപിക്കരുതെന്മകളേ;
ഹിന്ദുമതത്തിലയിത്തം ചേർത്ത-
നിന്ദ്യരിലേകനാണീയിവനും.
മന്നിൻമണിയേ, മൽപുത്രിയാംനീ
യെന്നിൽദയതോന്നി മാപ്പുനൽകൂ?"

—:*:—

# പലതിൽ ചിലതു്.

### ഇംഗ്ലീഷുഭാഷ

അടുത്ത 15വഷത്തേക്കുകൂടി ഇംഗ്ലീഷുതന്നെ ഇൻഡ്യയിലെ ദേശീയഭാഷയായിരിക്കുമെന്നും അതിനുശേഷം ദേവനാഗരിലിപിയിലുള്ള ഹിന്ദി ഇൻഡ്യയിലെ ദേശീയഭാഷയായി തീരുമെന്നും കാണസംബ്ലിയിലെ കാൺഗ്രസ്സുകക്ഷി തീരുമാനിച്ചിരിക്കുന്നു.

ഈ ഐക്യസംസ്ഥാനവും ഇൻഡ്യായൂണിയനുമായുള്ള സാമ്പത്തികസംയോജനം ചിങ്ങം 1ാംനു-മുതൽ നടപ്പിൽവന്നിരിക്കുന്നു. അതായതു് നമ്മുടെ ആദായനികുതി കസ്റ്റംസ്, റയിൽവേ, ടെലഫോൺ, ബ്രോഡംകാസ്റ്ററിങ്ങ്, കറുപ്പ്, ഉപ്പ്, ജോയിൻറുസ്റ്റോക്ക്കമ്പിനി, റജിസ്ട്രേഷൻ, നാണയം, കമ്മട്ടം, പുരാണവസ്തു, ഭൂഗർഭപരിശോധന, പട്ടാളം മുതലായവ യൂണിയൻ ഗവമ്മെൻറിൻെറ ചുമതലയിലും അവയുടെ വരവു ചെലവു അവക്കുമായിരിക്കും.

വരവു്.

| | തിരുവിതാംകൂർ. | കൊച്ചി. | ആകെലക്ഷം. |
|---|---|---|---|
| ആദായനികുതി | 67 | 30 | 97 |
| ചുങ്കം | 23 | 37 | 60 |

---

ഷ്ഠ മൂപ്പരുടെ കരുതിക്കൂട്ടിയുള്ള ഒരു ജാലവിദ്യയായിത്തോന്നിപ്പോകുന്നു. പോകട്ടെ.

രചനയെ സംബന്ധിച്ചാണെങ്കിൽ പല കുഴപ്പങ്ങളും കടന്നുകൂടീട്ടുണ്ടു്. പരിചയക്കുറവെന്നല്ലാതെ മറ്റൊന്നും പറയുവാൻ നിവൃത്തിയില്ല. ആദ്യത്തെ വരിതന്നെ നോക്കുക:—

പാന്ഥനൊരുവനറുപത്തു കാരന-
തൃന്തമവശനായ് യാത്രചെയ്യുംവിധൗ.

"അത്യന്ത"ത്തിൻെറ കഴുത്തിൽ കത്തിവയ്ക്കുന്ന ഈ യതിനിയമം ആരംഭത്തിൽ തന്നെ കല്ലുകടിപ്പിക്കുന്നില്ലേ?

എന്നവൾ മുഃന്നാട്ടേയ്ക്കോടിട്ടപ്പോൾ
മിന്നൽപിണറിനുതുല്യമായി.

ഈ വരികൾ തിരിഞ്ഞുകിടന്നിരുന്നു എങ്കിൽ അടുത്തുനില്ക്കുന്ന വയസ്സനെക്കുറിച്ച് ആരും ആശ്ചര്യപ്പെടുകയില്ലായിരുന്നു. ദൈന്യത, നിസ്സഹായാൽ, ദൈന്യമാംരാഗം, നരക്കയ്യിൽ തുടങ്ങിയ അനേകം അപശബ്ദപ്രയോഗങ്ങളും ഇല്ലാതില്ല. വാസനാസമ്പന്നനായ ശ്രീ. നമ്പൂതിരിയുടെ പ്രസ്തുതകൃതിയിൽ പുതുമയുടെ നിറം പൂശിയ പല സുന്ദരഭാവനകളും ചിറകുവിതിർത്തിട്ടുണ്ടെന്നുള്ള വസ്തുതയും വിസ്മരിക്കാവുന്നതല്ല.

"ചീററലച്ചാത്തിൽ തലപൊക്കിയക്ഷണം
ചിറേറാട മിക്കരെയ്ക്കായ് വരവാന്നിതേ."

"പൂഞ്ചിരിത്തുകിക്കയറിയിരുന്നുടൻ
വഞ്ചിയിൽകാമൻെറകമ്പടിയോടയാൾ"

"കണ്ണിണക്കോൺകയർകൊണ്ടുബന്ധിച്ചയാ
ഉണ്ണാജനേത്രയാം കന്യയെയെങ്കിലും
ചാരത്തേക്കയ്യോ പിടിച്ചടുപ്പിക്കുവാൻ
സൈഥര്യവാനാകാതിരുന്നതുനന്നുതാൻ."

ഹീനകുലജാതയും അനഭ്യസ്തവിദ്യയും ആയ ഒരു പെൺകുട്ടിയെ തത്വോപദേശത്തിൻെറ — ധമ്മബോധത്തിൻെറ — പ്രവാചികയാക്കി പ്രദർശിപ്പിച്ചതു് വിപ്ലവാത്മകമായ കവിഹൃദയത്തിൻെറ മാനദണ്ഡമായിക്കരുതാമെങ്കിലും അവിവാഹിതയായ ആ കുട്ടിയെ "സാധ്വീപദത്തിൽ ആരോഹണം ചെയ്യിച്ചതു് അഭംഗിയായിപ്പോയെന്നു നിസ്സംശയം പറയാം. മേൽ വിവാഹിതയാകുമ്പോൾ പതിവ്രതയായിരിക്കാനാഗ്രഹിക്കുന്നവളാണ് ലീലയെന്ന് സമാധാനിക്കാനും വയ്യായ്കയില്ല. ഏതായാലും ഇത്തരം മണിത്തത്തകളെ ഇരുൾകുണ്ടിൽനിന്നും സ്വാതന്ത്ര്യത്തിൻെറ വിൺപരപ്പിലേക്കുയത്തിവിടുന്ന മി. നമ്പൂതിരിയുടെ തൂലിക നീണാൾ വിജയിക്കട്ടെ!

—S. K—

| | | | |
|---|---|---|---|
| റയിൽവേ | 8 | 8 | 16 |
| ടെലഫോൺ | 1 | 0 | |
| ഉപ്പു് | 6 | 1 | 7 |
| അഞ്ചൽ | 4 | 0 | 4 |
| കറപ്പു് | 5 | 2 | 7 |
| എക്സൈസ് | 20 | 7 | 27 |
| ആകെലക്ഷം- | 134 | 85 | 219 |
| മുഴുവൻവഷത്തിൽ | 214 | 136 | 350 |

യൂണിയൻ വഹിക്കുന്നചെലവു്.

ഡിപ്പാർട്ടുമെൻറഭരണം.

| | | | |
|---|---|---|---|
| | 6 | 3 | 9 |
| പട്ടാളം | 38 | 7 | 45 |
| ആകെ | 44 | 10 | 54 |
| മുഴുവൻവഷത്തേക്കു് | | | |
| | 70 | 16 | 86 |
| ബാക്കിനമ്മുടെനഷ്ടം | | | |
| | 144 | 120 | 426 |

ഫ്രിസ്കോപാലം.

ലോകത്തിലെ ഏററവുംവലിയ പാലമാണു് സാൻഫ്രാൻസിസ്കോവിലെ തൂക്കപാലം. ഒന്നരമൈലിൽകൂടുതൽനീളവും കാൽ ഫർലാങ് വീതിയുമുള്ള ഈ പാലത്തിനു് 446 അടി ഉയരമുണ്ടു്. മൂന്നേകാൽകോടി ഡാളർ ഇതിനുവേണ്ടി ചെലവായിട്ടുണ്ട പോൽ.

ഇൻഡ്യൻ പ്രധാനമന്ത്രി പണ്ഡിറ്റു് നെഹറുവിനു ശമ്പളംവകയിൽ പ്രതിമാസമുള്ള ശരിയായവരുമാനം 50. കയിൽ കുറവാണെന്നു കണക്കാക്കിയിരിക്കുന്നു. 1947 ഏപ്രിൽ മുതൽ 1948 മാർച്ചുവരെയുള്ള സാമ്പത്തിക വഷത്തിൽ അദ്ദേഹം പററിയ ശമ്പളം. 61000. ക, യും, ആദായനികുതിവകയിൽ അടച്ചസംഖ്യ 60417 ക. 13 ണയുമാണു്.

ചിലയാഥാർത്ഥ്യങ്ങൾ.

## നെല്ലെടുപ്പു്.

അടുത്ത നവവത്സരംമുതൽ നെല്ലെടുപ്പിന്റെ ചുമതല സിവിൽ സപ്ലൈസ് കമ്മീഷണക്കായിരിക്കും. കൊച്ചിയുമായി താരതമ്യപ്പെടുത്തുമ്പോൾ തിരുവിതാംകൂറിലെ നെല്ലെടുപ്പുരീതി പരാജയത്തിലായിരുന്നു.

താഴെ ചേക്കുന്ന നെല്ലെടുപ്പുകണക്കു് നോക്കുക.

തിരുവിതാംകൂർ

1120-ൽ നെല്ലു് 55000 ടൺ
1121-ൽ നെല്ലു് 45400 ”
1122-ൽ നെല്ലു് 31080 ”
1123-ൽ നെല്ലു് 49120 ”

കൊച്ചി

1120-ൽ നെല്ലു് 26700 ടൺ
1121-ൽ നെല്ലു് 28769 ”
1122-ൽ നെല്ലു് 29965 ”
1123-ൽ നെല്ലു് 32132 ”

1123-ൽ കൊച്ചിയിൽ 32132 ടൺ നെല്ലെടുത്തപ്പോൾ മൂന്നിരട്ടിനിലവും നെൽവിളവുമുള്ള തിരുവിതാംകൂറിൽ 49120 ടൺ മാത്രം. ബാക്കി എവിടെപ്പോയി മറഞ്ഞു? കരിഞ്ചന്തയിൽ! സാമാന്യന്ന ശോഷണവും മുതലാളിക്ക പോഷണവും. ശക്തന്മാരും കൗശലശാലികളുമായ കരിഞ്ചന്തക്കാരെ തകക്കാനുള്ള ഉൾക്കരുത്തും ധമ്മബോധവും ഗവണ്മെൻറിനുണ്ടാകണം.

നമ്മുടെ മാതൃഭൂമി.

ദശാംശവും ബീജഗണിതവും കണ്ടുപിടിച്ചതു ഭാരതമാണു്. ആദ്യം ചതുരംഗം ആരംഭിച്ചതും ഇവിടെത്തന്നെ. ലോകത്തിലെ ഏററവും വലിയ പദ്യകൃതി നമ്മുടെമഹാഭാരതമാണു്. കല്പിത കഥകളുടെ ഈററില്ലവും ഇന്ത്യതന്നെ. 1750 ജൂൺ 29-ാംനു- ആരംഭിച്ച ബംഗാൾഗസററു് ആണു് നമ്മുടെ ആദ്യത്തെ വത്തമാനപ്പത്രം. ആൾട്ടമഷ് കെട്ടിച്ച ദില്ലിയിലെ കുട്ടബ്ബ്മൈനാർ എന്ന ഗോപുരത്തിനു 238 അടിപൊക്കമുണ്ടു്. ഇതാണു് ലോകത്തിൽ പൊക്കംകൂടിയ എടുപ്പു്. ഇന്ത്യയിലെ അതിപുരാതന ലിപി ബ്രഹ്മിയാണു്. ക്രിസ്തുവിനു 483 വർഷം മുൻപുതന്നെ നമുക്കു് അക്ഷരമാലയുണ്ടു്. തുരുമ്പു പിടിക്കാത്ത ഒരു ഇരുമ്പു തൂണു് ക്രി. വ. 810-ൽ സ്ഥാപിച്ചതു ദില്ലിയിലുണ്ടു്.

—*—

# വൈദ്യപുസ്തകങ്ങൾ.

| | രൂ. | ണ. | സ. |
|---|---|---|---|
| ചക്രദത്തം ഭാഷാവ്യാഖ്യാനം | 5 | 0 | 0 |
| ആസവാരിഷ്ടയോഗമഞ്ജരി | 0 | 12 | 0 |
| കുഷ്ഠരോഗസിദ്ധചികിത്സ | 1 | 2 | 0 |
| പ്രമേഹരഹസ്യചികിത്സ | 0 | 12 | 0 |
| വാതരോഗചികിത്സ | 0 | 12 | 0 |
| ഭാവപ്രകാശം ഭാഷാവ്യാഖ്യാന-സഹിതം, പൂർവഖണ്ഡം | 2 | 4 | 0 |
| ടി-മദ്ധ്യമഖണ്ഡം 1-ം 2-ം ഭാഗം | 2 | 4 | 0 |
| ടി 3-ാം ഭാഗം | 2 | 4 | 0 |
| ആയുർവേദപ്രകാശിക 1-ാംഭാഗം | 2 | 4 | 0 |
| ടി രണ്ടാം ഭാഗം | 3 | 0 | 0 |
| ടി മൂന്നാംഭാഗം | 2 | 4 | 0 |
| ആരോഗ്യദീപം | 4 | 8 | 0 |
| വീരസിംഹാവലോകനം | 2 | 4 | 0 |
| ശാർങ്ഗധരസംഹിത മുഴുവൻ സവ്യാഖ്യാനം | 3 | 0 | 0 |
| വൈദ്യമനോരമ | 1 | 14 | 0 |
| വൈദ്യാമൃതമഞ്ജരി | 0 | 3 | 3 |
| കഷ്കബന്ധു (മാട്ടചികിത്സ) | 0 | 12 | 0 |
| സൎവ്വരോഗചികിത്സാരത്നം | 3 | 0 | 0 |
| വിഷവൈദ്യസാരം ഭാഷ | 0 | 15 | 0 |
| ആരോഗ്യകല്പദ്രുമം ബാല-ചികിത്സ വ്യാഖ്യാനത്തോടു കൂടിയതു് | 5 | 4 | 0 |
| ഭൈഷജ്യരത്നാവലി 1-ാംഭാഗം | 3 | 0 | 0 |
| ടി 2-ാംഭാഗം | 3 | 0 | 0 |
| യോഗരത്നപ്രദീപിക 1008 യോഗങ്ങൾ സവ്യാഖ്യാനം | 2 | 0 | 0 |
| അഷ്ടാംഗഹൃദയം സാരബോധിനീ വ്യാഖ്യാനസഹിതം ചികിത്സാസ്ഥാനം | 2 | 4 | 0 |
| ടി ഉത്തരസ്ഥാനം | 3 | 0 | 0 |
| ടി ശാരീരസ്ഥാനം | 0 | 12 | 0 |
| സാരാൎത്ഥദൎപ്പണം സവ്യാഖ്യാനം സൂത്രസ്ഥാനം | 3 | 12 | 0 |
| ടി രണ്ടാംഭാഗം | 1 | 12 | 0 |
| ടി നിദാനസ്ഥാനം | 2 | 4 | 0 |
| ടി ബാലോപചരണീയം | 1 | 2 | 0 |
| ടി രസായനവിധിയും വാജീകരണവും | 1 | 2 | 0 |
| ടി കണ്ണരോഗവിജ്ഞാനീയം | 2 | 4 | 0 |
| യോഗരത്നാകരം ൧-ാംഭാഗം സവ്യാഖ്യാനം | 2 | 4 | 0 |
| ടി 2-ാം ഭാഗം | 2 | 4 | 0 |
| ടി 3-ാം ഭാഗം | 2 | 4 | 0 |
| ടി 4-ാം ഭാഗം | 3 | 4 | 0 |
| വൈദ്യസംഗ്രഹം വിശേഷ-യോഗസഹിതം സവ്യാഖ്യാനം | 1 | 8 | 0 |
| ഇംഗ്ലീഷ് ചികിത്സാരത്നം | 1 | 2 | 0 |
| വിഷരത്നമഞ്ജരി | 0 | 1 | 6 |
| സഹസ്രയോഗം ധാരാകല്പ-ത്തോടുകൂടിയതു് | 0 | 6 | 0 |
| സഹസ്രയോഗം വലുതു് | 1 | 6 | 0 |
| ഗുഹ്യരോഗം | 0 | 12 | 0 |

**വിദ്യാഭിവൎദ്ധിനി ബുക്കഡിപ്പോ—കൊല്ലം.**

എസ്സ്. റ്റി. റെഡ്യാർ & സൺസ്, കൊല്ലം—തിരുവിതാംകൂർ.

# വിഷയവിവരം.

# VIDYABHIVARDHINI

License No. 455. Regd. No. T. 116.

Dated 28-11-1945 Regd. No. M. 4891.

| വരിസംഖ്യ. | പരസ്യക്കൂലി. | |
|---|---|---|
| | സ്ഥിരപരസ്യക്കാൎക്ക്. | ഒരു പ്രാവശ്യത്തേക്ക് |
| ഒരു വൎഷത്തേക്ക് 5 ബ്രി: രൂ. | | |
| ഒററ പ്രതിക്ക് 8 ണ. | മുഴുപ്പേജിനു് 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | അരപ്പേജിനു് 30 ,, | 6 ,, |
| ,, ഒററ പ്രതിക്ക് 10 ണ. | കാൽപേജിനു് 20 ,, | 4 ,, |

**ലേഖകന്മാരോട്:—**

ലേഖനങ്ങൾ കടലാസ്സിന്റെ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകൎയ്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പ് അയച്ചിരിക്കേണ്ടതാണ്.

**വരിക്കാരോട്:—**

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ ഓൎക്കുക.

വി. പി. ഏൎപ്പാട് ഇരുകൂട്ടൎക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയയ്ക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണ്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണ്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷു മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,
വിദ്യാഭിവൎദ്ധിനി,
കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon